# മലങ്കരസഭ

5—6—'55

പുസ്തകം 9 | 1955 ജൂൺ | ലക്കം 4.




തിരുവാങ്കോട്ടു സുറിയാനിപ്പള്ളിയുടെ മുൻഭാഗം ഗയിററിങ്കൽ പണികഴിപ്പിച്ചിട്ടുള്ള മനോഹരമായ മുഖപ്പ്. ബ. കെ. വി. ഗീവറുഗീസ് റമ്പാച്ചൻെറ പരിശ്രമഫലമായി പള്ളിയും പരിസരങ്ങളും അഭിവൃദ്ധിപ്രാപിച്ചുവരുന്നു.

# വിഷയ വിവരം



---

## പ്രാർത്ഥനായോഗമിത്രം

(എം.സി. കുറിയാക്കോസ് റമ്പാൻ)

സണ്ടേസ്കൂളുകളിലും പ്രാർത്ഥനായോഗങ്ങളിലും ഉപയോഗിക്കാവുന്ന പാട്ടുകളും പ്രാർത്ഥനകളും ലുത്തിനിയാകളും, വിശ്വാസികൾ അറിഞ്ഞിരിക്കേണ്ട ചില കാര്യങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു.

വില അണ 12

മാനേജർ, ശ്ലീബാ ബുക്കുസ്റ്റാൾ,
പാത്താമുട്ടം, സചിവോത്തമപുരം പള്ളം.

---

## മാസികാ ബന്ധുക്കളോട്

വരിസംഖ്യ അയച്ചിട്ടില്ലാത്ത പലരും കഴിഞ്ഞ ലക്കം മാസിക കിട്ടിയയുടൻ തന്നെ വരിസംഖ്യ അയച്ചുതന്നു എന്ന വിവരം കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തുന്നതിൽ സന്തോഷമുണ്ട്. എന്നാൽ ഇനിയും കുറേപ്പേർ കൂടി വരിസംഖ്യ അയച്ചുതരുവാനുള്ളതായി കാണുന്നു. ഈ ലക്കം കിട്ടിയാൽ അവരും വരിസംഖ്യ എത്രയും വേഗത്തിൽ അയച്ചുതരണമെന്നു് പ്രത്യേകം അപേക്ഷിക്കുന്നു.

മാനേജർ.

| | |
|---|---|
| വരിസംഖ്യ ഒരാണ്ടത്തേക്കു് | 3—0—0 |
| ടി ഇന്ത്യക്കു വെളിയിൽ ഒരാണ്ടത്തേക്കു | 3—8—0 |

## വിശേഷ ദിവസങ്ങൾ

### ജൂൺ 16 മുതൽ ജൂലൈ 15 വരെ

ജൂൺ 16. ശ്ലീഹാനോമ്പാരംഭം.

19. ഊർശ്ലേമിന്റെ ഒന്നാമത്തെ പ്രധാനാചാര്യനും ശ്ലീഹായും സഹദായുമാകുന്ന മാർ യാക്കോബിന്റെ ഓർമ്മ, പെന്തിക്കൊസ്തിക്കു ശേഷം 3–ാം ഞായറാഴ്ച.

24. മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ.

26. പെന്തിക്കൊസ്തിക്കുശേഷം 4–ാം ഞായറാഴ്ച.

29. ശ്ലീഹാ നോമ്പുവീടലും മാർപത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മയും

30. പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ.

ജൂലൈ 3. മാർ തോമ്മാശ്ലീഹായുടെ ദുക്റോനോ, പെന്തിക്കൊസ്തിക്കുശേഷം 5–ാം ഞായറാഴ്ച.

5. എഴുപത്തിരണ്ടു അറിയിപ്പുകാരുടെ ഓർമ്മ.

10. പെന്തിക്കൊസ്തിക്കുശേഷം 6–ാം ഞായറാഴ്ച.

13. മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കോട്ടയം പഴയ സിമ്മനാരി)

15. മാർ കുറിയാക്കോസ് സഹദായുടെയും അദ്ദേഹത്തിന്റെ മാതാവായ മർത്ത യൂലിത്തിയുടെയും നിഖ്യായിലെ മാർ അബ്ബഹായിയുടെയും ഓർമ്മ!

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 9. | 1955 ജൂൺ | ലക്കം 8. |
| --- | --- | --- |


പത്രാധിപലേഖനം

## യശഃശരീരനായ പൗലൂസ് അച്ചൻ




കഴിഞ്ഞ ലക്കം "മലങ്കരസഭ" പുറപ്പെട്ടപ്പോൾ നാമാരും വിചാരിച്ചിരുന്നില്ല. "മലങ്കരസഭ"യിലെ ഒരു സുപ്രസിദ്ധലേഖനകർത്താവായ ബ. കെ. പി. പൗലൂസ് അച്ചൻ, ഈ ലക്കത്തിൽ ഒരു ലേഖന വിഷയമായിത്തീരുമെന്നു്. പക്ഷേ, അതു സംഭവിച്ചു. 1955 മെയ് 13-ാംനു- വെള്ളിയാഴ്ച ബ. പൗലൂസ് അച്ചൻ അദ്ദേഹത്തിന്റെ ഓട്ടം തികച്ചു നിത്യതയിലേക്കു വാങ്ങിപ്പോയി.

മലങ്കര ഓർത്തഡോക്സ് സഭാമാനേജിംഗ് കമ്മററി മെമ്പർ, സഭാസാഹിത്യ പ്രസ്ഥാനത്തിന്റെ സെക്രട്ടറി, ആത്മികപുനരുജ്ജീവനകമ്മിററിമെംബർ, കണ്ടനാട്ട്—അങ്കമാലി മെത്രാസന സെക്രട്ടറി, മൂവാററുപുഴ അരമനയിൽ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശിക്ഷണത്തിൽഅഭ്യസനം നടത്തുന്ന വൈദികവിദ്യാർത്ഥികളുടെ വേദശാസ്ത്രാദ്ധ്യാപകൻ എന്നീ വിവിധനിലകളിൽ അദ്ദേഹം നിസ്വാർത്ഥമായ സമുദായസേവനമനുഷ്ഠിച്ചു വരികയായിരുന്നു. സഭാകാര്യങ്ങളല്ലാതെ മറെറാരു ചിന്താവിഷയവും അദ്ദേഹത്തിനില്ലായിരുന്നു എന്നു് അദ്ദേഹത്തോട്ട് ഇടപെട്ടിട്ടുള്ള വർക്കെല്ലാം അറിയാവുന്നതാണു്. വിശുദ്ധസഭയ്ക്കെതിരായി വരുന്ന പാതാളഗോപുരങ്ങളെ എതിർത്തു പിന്തിരിപ്പിക്കുന്നതിൽ അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള ധീരതയും പ്രയോഗിച്ചിട്ടുള്ള ആയുധങ്ങളും എത്ര മഹത്തും ശക്തവുമായിരുന്നു എന്നു് "മലങ്കരസഭാ" വായനക്കാരെ പ്രത്യേകം പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. പൗലൂസ് അച്ചൻ തൂലികയാകുന്ന ആയുധം കൈയ്യിലേന്തി നടത്തിയിട്ടുള്ള ധാർമ്മിക പോരാട്ടത്തിൽ എപ്പോഴും വിജയശ്രീലാളിതനായിരുന്നു. ഈ വിജയകാരണം അദ്ദേഹത്തിന്റെ സത്യനിഷ്ഠ ഒന്നു മാത്രമായിരുന്നു. സത്യ

ത്തിന്റെ വഴിത്താരയിൽക്കൂടി ഇടറാതെ സഞ്ചരിക്കുന്ന ഒരുവനു് യാതൊന്നും ഭയപ്പെടേണ്ടതില്ലെന്നു് അദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു. ചിലപ്പോൾ പ്രതീക്ഷയ്ക്കു വിരുദ്ധമായി സംഭവങ്ങൾ നേരിട്ടാലും സത്യത്തിന്റെ ആത്യന്തിക വിജയത്തിൽ അദ്ദേഹം ലേശംപോലും സംശയാലുവായിരുന്നില്ല. അതിനാൽ കൂസൽ കൂടാതെ പ്രതിബന്ധങ്ങളെ അവഗണിച്ചുംഅതിജീവിച്ചും തന്റെ ഉന്നത ലക്ഷ്യത്തിലേക്കു് അദ്ദേഹം പ്രയാണം ചെയ്തിരുന്നു. കഴിഞ്ഞ ലക്കം "മലങ്കരസഭ"യിൽ അദ്ദേഹം ഒരു ലേഖനം ആരംഭിച്ചിരുന്നതേയുള്ളു. അതു് പൂർത്തിയാക്കുന്നതിനുള്ള ചുമതല ഇനിയുള്ളവരിൽ നിക്ഷേപിച്ചുകൊണ്ടു ബ. പൗലൂസു അച്ചൻ നമ്മോടു യാത്രപറകയാണു് ചെയ്തിരിക്കുന്നതു്.

മലങ്കരസഭാ ചരിത്രത്തിൽ പേർകൊണ്ട പ്രസിദ്ധമായ കിടങ്ങൻ തറവാട്ടിൽ x കിടങ്ങേത്തു തോമ്പ്രകുടുംബത്തിൽ പൈലിപൈലിയുടെയും കല്ലറയ്ക്കൽ വർക്കികുഞ്ഞിളച്ചിയുടെയും മകനായി തുരുത്തിപ്ലി കല്ലറയ്ക്കപ്പറമ്പു ഭവനത്തിൽ 1080 (1905) ചിങ്ങം 20-ാംനു- ഇദ്ദേഹം ഭൂജാതനായി. ആറാംഫാറാംവരെ പഠിച്ചു സ്കൂൾഫൈനൽ പരീക്ഷ പാസ്സായശേഷം സ്ളീബാദാസസമൂഹത്തിന്റെ പ്രവർത്തനത്തിൽ സഹകരിച്ചുകൊണ്ടു സ്വദേശമായ വെങ്ങോലയും സമീപപ്രദേശങ്ങളിലും അദ്ദേഹം സുവിശേഷവേല നടത്തുകയും തൽഫലമായി പലർ മാമ്മോദീസാ മുങ്ങി സഭാംഗങ്ങളായിത്തീരുകയുംചെയ്തു. 21—ാമത്തെ വയസ്സിൽ "അന്ത്യോഖ്യാ പ്രതിനിധി" മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായിൽ നിന്നും മ്സമ്രോനോ പട്ടമേററ ശേഷം 1928....ൽ കൽക്കട്ടായിൽ സെറാമ്പൂർ കോളജിൽ ചേർന്നു പഠിക്കയും 1932....ൽ ബി. ഡി. ബിരുദം സമ്പാദിക്കയും ചെയ്തു. ഇതിനിടയിൽ 1930—ൽ ദിവ്യശ്രീ വി. സി. ഗീവറുഗീസ് ശെമ്മാശൻ (ഇപ്പോൾ കോറെപ്പിസ്കോപ്പാ) മുതൽപേർചേർന്നു സംഘടിപ്പിച്ച ആർ. എം. ഏ. എസ്. ബ്രദർ ഹുഡ്ഡിൽ പൗലൂസ് ശെമ്മാശൻ ഒരു പ്രധാന പ്രവർത്തകനായിരുന്നു. ഇവർ 1931....ൽ ഒരു സിസ്റ്റർഹുഡ്ഡും രൂപവൽക്കരിച്ചു. ഈ രണ്ടു പ്രസ്ഥാനങ്ങളിലുംപെട്ട അംഗങ്ങൾക്കു ധ്യാനയോഗങ്ങൾ നടത്തുക, ഈ പ്രസ്ഥാനങ്ങൾക്കുവേണ്ടി പ്രത്യേകം ദയറാകൾ സ്ഥാപിക്കുക, കെട്ടിടങ്ങൾ പണിയിക്കുക, പണപ്പിരിവു നടത്തുക എന്നീ കാര്യങ്ങളിൽ പൗലൂസ് ശെമ്മാശൻ വ്യാപൃതനായിരുന്നു. ഇന്ത്യയുടെ നാനാഭാഗങ്ങളിലും അദ്ദേഹം സഞ്ചരിച്ചു് ഒട്ടനവധി പണം പിരിച്ചു് ഈ ദയറാകൾക്കു നൽകിയിട്ടുണ്ടു്. അദ്ദേഹത്തിന്റെ പരിശ്രമഫലമായി സ്ത്രീകൾക്കായി പെരുമ്പാവൂരു നിന്നും 7 മൈൽ അകലെ ബേതലഹേം ദയറാ 1937....ലും തുടന്നു പുരുഷന്മാർക്കായി മൂവാററുപുഴ നിന്നും 5 മൈൽ തെക്കു പിറമാടം ഗത്സീമോൻ ദയറായും ആരംഭിച്ചു. ഇതിനിടയിൽ മാർ യൂലിയോസ് മെത്രാപ്പോലീത്തായിൽനിന്നും എവുപ്പദിയക്കിനോ പട്ടമേററു. 1941 വരെ 4 വർഷക്കാലം ഗത്സീമോൻ ദയറായിൽ പൗലൂസ് ശെമ്മാശൻ സ്ഥിരമായി താമസിച്ചു. ആലുവായിൽവച്ചു നടന്ന വട്ടമേശ സമ്മേളനക്കാലത്താണു് അദ്ദേഹം സഭയിലെ കക്ഷി ഭിന്നതകളേയും അവയുടെ കാരണങ്ങളേയും പററി കാര്യമായി ആരായുവാൻ ആരംഭിച്ചതു്. അതുവരെയും പട്ടത്വം പാത്രിയക്കീസു കക്ഷികൾക്കു മാത്രമുള്ളതാണെന്നുള്ളഒരുധാരണയിൽ തദനുസരണമായി വൈരാഗ്യമുള്ള ഒരു പാത്രിയക്കീസു കക്ഷിക്കാരനായിട്ടാണു് അദ്ദേഹം കഴിഞ്ഞുകൂടിയതു്. അദ്ദേഹം സെറാമ്പൂർ കോളജിൽ പഠിക്കുന്ന കാലത്തു കൽക്കട്ടായിൽവച്ചു നമ്മുടെ മാർ തേവോദോസ്യോസ് തിരുമേനിയെ കാണാനിടയായി. കക്ഷിത്വത്തിന്റെ കരിനിഴൽ അന്നു വ്യാപിച്ചിട്ടില്ലാത്ത കൽക്കട്ടായിൽവച്ചു കക്ഷിഭേദമെന്യേ മലങ്കര സഭാംഗങ്ങൾ നമ്മുടെ തിരുമേനിയോടു് ആദരപൂർവ്വം വർത്തിച്ചു എങ്കിലും പൗലൂസ് ശെമ്മാശൻ സ്വരാജ്യ മമതപോലും പ്രദർശിപ്പിക്കാതെ ഒഴിഞ്ഞു മാറുകയാണു കക്ഷിത്വത്തിന്റെ പേരിൽ ചെയ്തതെന്നു തിരുമേനി ഇതെഴുതുന്ന ആളോടു കല്പിച്ചിട്ടുണ്ടു്. ആലുവാ വട്ടമേശ സമ്മേളനം സമാധാനസാദ്ധ്യതയെ എത്രകണ്ടു സമീപമാക്കുന്നുണ്ടെന്നറിവാൻ അദ്ദേഹം പാത്രിയക്കീസു കക്ഷിയിൽപ്പെട്ട മാർ അത്താനാസ്യോസ് തിരുമേനിയുൾപ്പെടെയുള്ള മെത്രാപ്പോലീത്തന്മാരെ ചെന്നു കാണുകയും, കാതോലിക്കാ ഭാഗത്തേക്കു പട്ടമുണ്ടു് എന്നു് ആ തിരുമേനിമാരിൽ നിന്നു തന്നേ അദ്ദേഹത്തിനു നേരിട്ടു ഗ്രഹിക്കാൻ സംഗതിയാവുകയും ചെയ്തു. അതോടൊപ്പം കാതോലിക്കാ ഭാഗത്തുനിന്നും ആശ്രയിക്കുന്ന ഏ. അക്കം കാനോനാണു ശരിയായിട്ടുള്ളതെന്നും അദ്ദേഹത്തിന്റെ നിഷ്പക്ഷമായ അന്വേഷണത്തിൽ നിന്നും മനസ്സിലായി. സത്യാവസ്ഥ ഇങ്ങനെയാ

x മലങ്കരസഭയിലെ സുപ്രസിദ്ധന്മാരായ മൂന്നു മലങ്കര മെത്രാപ്പോലീത്തന്മാരെ വാഴിച്ച കിടങ്ങൻ ഫീലക്സീനോസു് എന്ന തൊഴിയൂർ മെത്രാപ്പോലീത്താ ഈ കുടുംബത്തിൽപെട്ട ആളാണു്.

കയാൽ സഭയിലെ കക്ഷിപിണക്കവും കേസും നിരർത്ഥകമാണെന്നും കാതോലിക്കാകക്ഷിയുടെ നിലപാടു പൂർണ്ണമായും ശരിയാണെന്നും ഉള്ള തീരുമാനത്തിൽ അദ്ദേഹം എത്തി. യഹൂദ ശാസ്ത്രിയായ ഗമാലിയേലിന്റെ പാദത്തിങ്കൽ അഭ്യസിച്ച വൈരാഗ്യശാലിയായ ശൗൽ-പൗലൂസ്-ക്രിസ്തു രക്ഷിതാവാണെന്ന ബോദ്ധ്യമായയുടൻ ജഡരക്തങ്ങളോടുപോലും ചോദിക്കാതെ സത്യത്തെ അനുഗമിക്കയും കുരിശിന്റെ പാതയിൽകൂടി തന്റെ ജീവിതയാന പാത്രം തിരിച്ചു വിടുകയും ചെയ്ത പ്രകാരം ഈ പൗലൂസ് ശെമ്മാശ്ശൻ മനഃസാക്ഷിയുടെ പ്രേരണക്കു വശംവദനായി കാതോലിക്കാ ഭാഗത്തേക്കു ചേരുകയാണുണ്ടായതു്. 117-ൽ മൂവാററുപുഴ അരമനദേവാലയത്തിൽ കൂടിയ കണ്ടനാട്ടു് ഭദ്രാസന പള്ളി പ്രതിപുരുഷന്മാരുടെ ഏകയോഗമായ തീരുമാനപ്രകാരം പ്രസ്തുതഇടവകയുടെ മെത്രാപ്പോലീത്താ മാർ തീമോത്തിയോസു് തിരുമേനി പ: കാതോലിക്കാ ബാവാ തിരുമേനിയെ സ്വീകരിച്ചു. പ്രസ്തുത യോഗത്തിലും സ്വീകരണ സമ്മേളനത്തിലും പൗലൂസ് ശെമ്മാശ്ശനുണ്ടായിരുന്നു. ക്രിസ്തുമത വിദ്വേഷിയായിരുന്ന പൗലൂസ് അപ്പോസ്തോലൻ തന്റെ മനസ്സുതിരിവിനു ശേഷം ക്രിസ്തുവിനുവേണ്ടി തിരഞ്ഞെടുക്കപ്പെട്ട ഒരു പാത്രമായി, ക്രിസ്തുസഭയ്ക്കുവേണ്ടി കഠിനമായ യാതനകൾ സഹിച്ചു് അത്യദ്ധ്വാനം ചെയ്ത പ്രകാരം കാതോലിക്കാഭാഗത്തിന്റെ സത്യാവസ്ഥ പാത്രിയക്കീസു കക്ഷിയിൽ പെട്ടവർ കൂടി അറിഞ്ഞു് കാതോലിക്കേററിൻകീഴിൽ സംഘടിക്കുന്നതിനുവേണ്ടി അന്നു മുതൽ സ്മര്യപുരുഷൻ പല നഷ്ടങ്ങളും ക്ലേശങ്ങളും സഹിച്ചു് തീവ്രമായി പരിശ്രമിച്ചു. ലഘുലേഖകൾ, പത്രലേഖനങ്ങൾ, പ്രസംഗങ്ങൾ, പ്രചരണയോഗങ്ങൾ, എന്നിവ വഴിയായി അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള അതുല്യസേവനങ്ങൾ ഒരുനാളും വിസ്മരിക്കാൻ നിവൃത്തിയില്ല. 1942-ൽ അദ്ദേഹം മാർ തീമോത്തിയോസു് മെത്രാപ്പോലീത്താ തിരുമേനിയിൽനിന്നും പൂർണ്ണ ശെമ്മാശുപട്ടവും കശ്ശീശ്ശാപട്ടവും പ്രാപിച്ചു. 1943-ൽ മാർ തീമോത്തിയോസു് തിരുമേനി അദ്ദേഹത്തെ വെങ്ങോല മാർത്തോമ്മൻ ചെറിയപള്ളി വികാരിയായി നിയമിച്ചു. ഏഴു വർഷക്കാലം അദ്ദേഹം ആ ഇടവകയെ പ്രശസ്തമായി ഭരിച്ചു. അങ്ങനെയിരിക്കെ ഇടവകയിൽ പെട്ട ചില ആളുകളുടെ സഹായത്തോടുകൂടി പാത്രിയക്കീസു് പക്ഷക്കാർ ആ പള്ളിയിൽ ബലമായി പ്രവേശിക്കയും തൽഫലമായി ഒരു കേസു് ഉത്ഭവിക്കയും ചെയ്തു. (ആ കേസു് ഇതുവരെ തീർന്നിട്ടില്ല.) ഈ അവസരത്തിൽ കാതോലിക്കാ ഭാഗത്തേക്കു സർവ്വ സ്വതന്ത്രമായി ഒരു പള്ളി ഉണ്ടാക്കണമെന്നു തന്നെ പൗലൂസ് അച്ചനും ഇടവകക്കാരും നിശ്ചയിച്ചു. അവർ വെങ്ങോലയ്ക്കടുത്തുതന്നെയുള്ള വളയഞ്ചിറങ്ങര എന്ന ദേശത്തു് പരി. കാതോലിക്കാ സിംഹാസനത്തിലേക്കു് കുറെ സ്ഥലം വാങ്ങുകയും 1953-ൽ കാതോലിക്കാ സിംഹാസനം വകയായി ചെറുതെങ്കിലും മനോഹരമായ ഒരു ദേവാലയം സ്ഥാപിക്കയും ചെയ്തു. പ്രസ്തുത പള്ളിയുടെ വികാരിയായി പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ടു് ബ: പൗലൂസു് അച്ചനെ തന്നെ നിയമിച്ചു. മരിക്കുന്നതുവരെ അദ്ദേഹം ആ പള്ളിയുടെ വികാരിയായിരുന്നു. ആ പള്ളിയിൽ ആദ്യമായി സംസ്കരിക്കപ്പെടുന്നതിനുള്ളഭാഗ്യവും അദ്ദേഹത്തിനാണുണ്ടായതു്. പാത്രിയക്കീസു് കക്ഷികൾ വെങ്ങോല മാർത്തോമ്മൻ ചെറിയപള്ളിയിൽ ബലമായി പ്രവേശിക്കയും വളയഞ്ചിറങ്ങരെ പള്ളിസ്ഥാപിക്കപ്പെടുകയും ചെയ്തതിനിടയ്ക്കു് അദ്ദേഹംകോട്ടയം നട്ടാശ്ശേരി, കോട്ടയം ചെറിയപള്ളി, കൊല്ലം പള്ളി എന്നീ ഇടവകകളിൽ വികാരിയായി മഹത്തായ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. നട്ടാശ്ശേരി പള്ളിയുടെ പ്രഥമ വികാരി പൗലൂസു് അച്ചനായിരുന്നു. കൊല്ലത്തു കോളേജിൽ പഠിക്കുന്ന നമ്മുടെ വിദ്യാർത്ഥികളുടെ ആത്മികാഭിവൃദ്ധിയെ ഉദ്ദേശിച്ചു് അദ്ദേഹം കൊല്ലത്തു നമ്മുടെ ഹോസ്റ്റൽവാർഡനായി താമസിക്കുകയും വിദ്യാർത്ഥികൾക്കു വേണ്ട ആത്മീക പരിശീലനങ്ങൾ, ക്ലാസ്സുകൾ ധ്യാനയോഗങ്ങൾ എന്നിവ മുഖേന നൽകുകയും ചെയ്തുവന്നു. മൂവാററുപുഴ അരമനയിൽ എത്തി അവിടെയുള്ള വൈദിക വിദ്യാർത്ഥികളെ അദ്ദേഹം വേദപുസ്തകവും തിയോളജിയും പഠിപ്പിച്ചുവന്നു. 1955 മെയ് 10-ാംനു- ചൊവ്വാഴ്ചവരെയും അദ്ദേഹം ആ ജോലി നിർവ്വഹിച്ചു. ഉദരസംബന്ധമായി എന്തോ അസുഖം തോന്നുകയാൽ 10-ാംനു- വൈകുന്നേരം അദ്ദേഹം സ്വവസതിയിലേക്കു പോകുകയും പെട്ടെന്നു രോഗം വർദ്ധിക്കയും ചെയ്തു. രോഗവിവരമറിഞ്ഞു 12-ാംനു- വൈകുന്നേരം മാർ തീമോത്തിയോസ് തിരുമേനി അദ്ദേഹത്തെ സന്ദർശിക്കുകയും തൈലാഭിഷേകംനടത്തുകയും 13-ാം തീയതി രാവിലെ വി. കുർബാനചൊല്ലി തിരുമനസ്സുകൊണ്ടു തന്നെ വി. കുർബാന അച്ചനു കൊടുക്കുകയും ചെയ്തു. വി: കുർബാന അനുഭവിച്ചശേഷം ഏതാനും മിനിട്ടുകൾക്കകം അദ്ദേഹത്തിന്റെ ആത്മാവു് അതിന്റെ ഭൗതിക ചട്ടക്കൂട്ടിൽ നിന്നും സ്വതന്ത്രമായി നിത്യതയിലേക്കു

നിർഗ്ഗമിച്ചു. മരിക്കുന്ന നിമിഷം വരെയും അദ്ദേഹം നല്ല ബോധമുള്ളവനായിരുന്നു. മരണത്തിൻെറ തലേദിവസവും അദ്ദേഹം "മലങ്കരസഭ" വായിച്ചു കേൾക്കുകയും തുടർന്നു ലേഖനമെഴുതേണ്ടതിനെ പററി അടുത്തുനിന്ന അദ്ദേഹത്തിൻെറ ഒരു ശിഷ്യനോടു സംസാരിക്കയും ചെയ്തു. അദ്ദേഹം മരണപര്യന്തം മലങ്കരസഭയെ സ്നേഹിച്ചു. അദ്ദേഹത്തിൻെറ തൂലികാവിലാസം മലങ്കരസഭാവായനക്കാരെ അപഹൃതചിത്തവൃത്തികളാക്കിത്തീർത്തു. മലങ്കരസഭാവായനക്കാർക്ക് അദ്ദേഹം പ്രിയംകരനായിരുന്നു. ഇന്ന് അദ്ദേഹത്തിൻെറതൂലികനിശ്ചലമാണ് എങ്കിലും അദ്ദേഹത്തിൻെറ ആത്മചൈതന്യം നിസ്തുലമായി പ്രസരിക്കും സംശയമില്ല.

അദ്ദേഹത്തിൻെറ ആദർശധീരതയും സത്യനിഷ്ഠയുമാണ് അദ്ദേഹത്തെ ഇന്ന് യശഃശരീരനാക്കിത്തീർത്തിരിക്കുന്നതു്. പാത്രിയർക്കീസുഭാഗത്തു തുടർന്നു നിന്നിരുന്നെങ്കിൽ അദ്ദേഹത്തിനു ലൌകികമായി പലനന്മകളും കരഗതമാക്കാമായിരുന്നു. പക്ഷെനിർമ്മലമായ അന്തഃകരണത്തിൻെറ നിരന്തരമായ പ്രചോദനം ആ വക അനുഭൂതികളെ തിരസ്കരിക്കുന്നതിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചു. കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ വന്നതുകൊണ്ടു് അദ്ദേഹത്തിനു ലൌകികമായ ഒരു ലാഭവുമുണ്ടായില്ല. പ്രത്യുത, പണസംബന്ധമായി വലിയ നഷ്ടം സഹിക്കേണ്ടിവന്നു. വടക്കെന്നും തെക്കെന്നുമുള്ള വ്യത്യാസം കൂടാതെ സഭാംഗങ്ങളെല്ലാം കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ അണിനിരക്കുവാൻ അദ്ദേഹം ആവതു പ്രവർത്തിച്ചു. മലങ്കരസഭ, ചർച്ചുവീക്കിലി, സഭാസേവകൻ, സഭാസംരക്ഷകൻ എന്നിവകളിൽ കൂടി അദ്ദേഹം ധാരാളം ലേഖനങ്ങൾ എഴുതി. സുപ്രസിദ്ധങ്ങളായ കാതോലിക്കേററു് പ്രചരണയോഗങ്ങൾ വടക്കുള്ള കേന്ദ്രസ്ഥാനങ്ങളിൽ നടത്തി. വടകര വച്ചു നടത്തിയ യോഗത്തിൽ അതേ പ്ളാററു് ഫോറത്തിൽ തന്നെ പ്രസംഗിക്കുന്നതിനു് അദ്ദേഹം എതൃകക്ഷികളെ വെല്ലുവിളിച്ചു. ആരും മുമ്പോട്ടു വന്നില്ല. ഈവിധപ്രചരണയോഗങ്ങളിൽ ഏററവും പ്രകോപനപരമായ എതിർപ്പിനെ അഭിമുഖീകരിക്കേണ്ടി വന്നതു് 1952 ഒക്ടോബർ 17-ാംതീയതി കുറുപ്പംപടിയിൽ കൂടിയ സമ്മേളനത്തിനായിരുന്നു, കാതോലിക്കാബാവാതിരുമേനിയേയും മാർ തീമോത്തിയോസ് തിരുമേനിയേയും പെരുമ്പാവൂരുനിന്നും സ്വീകരിച്ചു കുറുപ്പംപടിയിലേക്കു ആഘോഷപൂർവം എതിരേററപ്പോൾ എതൃകക്ഷിയിൽപെട്ടവർ ചേർന്നു് കരിങ്കൊടികളുമായി പ്രത്യക്ഷപ്പെടുകയും അവർക്കു വശമുള്ള ചില മുദ്രാവാക്യങ്ങൾ ഉച്ചഭാഷിണിയിൽകൂടെയും അല്ലാതെയും വിളിച്ചുപറകയും ഘോഷയാത്രയെ തടസ്സപ്പെടുത്തുവാൻ പലവിധത്തിൽ ശ്രമിക്കയും ചെയ്ത ചൂടുപിടിച്ച ആ അന്തരീക്ഷത്തിൽ അവരുടെ അയോഗ്യങ്ങളായ പ്രകടനങ്ങൾ ഒന്നും കാണുന്നില്ല എന്ന മട്ടിൽ വർണ്ണശബളമായ കാതോലിക്കേററു് പതാകയുമേന്തി അക്ഷോഭ്യനായി സുസ്മേരവദനനായി വിജയവിശ്വാസിയായി നിർഭയനായി ബ. പൗലൂസ് അച്ചൻ ഘോഷയാത്രയെ മുന്നോട്ടു നയിച്ചു. പ. കാതോലിക്കാബാവാ തിരുമേനിക്കും മാർ തീമോത്തിയോസ് തിരുമേനിക്കും അദ്ദേഹത്തിൻെറ കണ്ഠനാളത്തിൽനിന്നും ചീയർവിളികൾ മുഴങ്ങിയപ്പോൾ കോട്ടയത്തുനിന്നും മഹായോഗത്തിൽ സംബന്ധിക്കുവാൻ വന്നജനതതിപൗലൂസ് അച്ചൻെറ വിപദിധൈര്യത്തിൽ ആകൃഷ്ടരായി ഫാദർ കെ. വി. പൗലൂസ് കീജേയ് എന്നു വിളിച്ചു. പ്രതിബന്ധങ്ങളെ അതിജീവിച്ചു ഘോഷയാത്ര സമ്മേളനസ്ഥലത്തു് എത്തിച്ചേർന്നു. കുറുപ്പമ്പടിയിലെ നിർമ്മൽസരബുദ്ധികളായ ജനങ്ങൾ സന്തോഷപൂർവ്വം സമ്മേളനത്തിൽ സംബന്ധിച്ചു. കുറുപ്പമ്പടിയിൽ അത്രയും പ്രതിഷേധങ്ങൾ പ്രദർശിതങ്ങളായി എങ്കിലും അവയും കാതോലിക്കാകക്ഷിക്കു് ആ സ്ഥലത്തു് ജനഹൃദയങ്ങളിൽ പ്രബലമായ ഒരു സ്ഥാനം ഉണ്ടാക്കികൊടുത്തു.

മലങ്കരസഭാംഗങ്ങളുടെ മനോവീര്യം നശിപ്പിച്ചു് അവരെ റീത്തീകരിക്കുന്നതിനു് ചിലർ നടത്തുന്ന ശ്രമങ്ങളേയും അദ്ദേഹം പ്രശംസാർഹമായ വിധത്തിലാണു നേരിട്ടതു്. എതിർപക്ഷം കൊണ്ടുവരുന്ന അതേ അളവുകോൽ കൊണ്ടു തന്നെ അവരേ അളന്നു് അവരേ പിന്തിരിപ്പിക്കാൻ തക്ക തൂലികാവൈഭവം അദ്ദേഹത്തിനുണ്ടായിരുന്നു എന്നു "മലങ്കരസഭ"യിൽ അദ്ദേഹം ബസ്പൃക്കാനാവാദത്തേപ്പററി എഴുതിയ ലേഖനപരമ്പര സാക്ഷിക്കുന്നുണ്ടല്ലോ. അവയ്ക്കൊന്നും മറുപടി എഴുതാൻ അവർക്കു സാധിച്ചിട്ടില്ല. അപ്രകാരം തന്നെ സത്യകാനോൻ ഏതു് എന്ന വിഷയത്തേപ്പററിയും മററും അദ്ദേഹം എഴുതിയിട്ടുള്ള ലേഖനങ്ങളും എന്നും വിജ്ഞാനപ്രദങ്ങളത്രേ. ഇവയെല്ലാം അദ്ദേഹത്തിൻെറ ശാശ്വതജ്ഞാപകങ്ങളായി നിലനിൽക്കും. വി. കുർബാന എന്ന വിഷയത്തേപററി അദ്ദേഹം എഴുതിയിട്ടുള്ള "മലങ്കരസഭ"യിലെ ലേഖനം അദ്ദേഹത്തിൻെറ അഗാധമായ വേദശാസ്ത്ര

(ശേഷം 29-ാംപേജിൽ)

# പ്രാർത്ഥിക്കുന്നതു് എന്തിനാണു്?

(മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ)

(The opening address delevered by Mar Theodosius O. I. C. at the 33rd annual session of the Syrian Women Student's Conference held at Balikamadom on May 2nd 1955)

കർത്താവിൽ നമ്മുടെ വാത്സല്യ മക്കളെ, മതത്തിൽ വിശ്വസിക്കുന്ന എല്ലാവരും പ്രാർത്ഥനയുടെ മാഹാത്മ്യത്തെ ഒരുപോലെ ഉൽഘോഷിക്കുന്നു. ലോകത്തിലെ ചിന്താശീലന്മാരും, ആസ്തിക്യത്തിൽ വിശ്വസിക്കുന്നവരുമായ സകലരും മതത്തിനു പ്രഥമസ്ഥാനം കല്പിച്ചുപോരുന്നു. മതം കൂടാതെ ലോകത്തിനു പുരോഗമനം സാദ്ധ്യമല്ലെന്നു കമ്മ്യൂണിസ്റ്റുകാർ ഒഴികെ മനുഷ്യവർഗ്ഗത്തിൽപ്പെട്ട ഏവരും വിശ്വസിക്കുകയും തദനുസരണമായ പ്രവർത്തനങ്ങളിൽ ഉത്സുകരായി കാണപ്പെടുകയും ചെയ്യുന്നു. മതത്തിനു മാത്രമേ മനുഷ്യനെ മനുഷ്യനാക്കി തീർക്കുവാൻ സാധിക്കയുള്ളു. മതം എന്നതു സ്രഷ്ടാവും സൃഷ്ടിയുമായുള്ള അഥവാ ദൈവവും മനുഷ്യനുമായുള്ള സംസർഗ്ഗബന്ധമാണ്. (Religion is the bond of Union between God and Man) ഇന്ത്യയുടെ രാഷ്ട്രപിതാവായ മഹാത്മജി ഇൻഡ്യൻജനതയ്ക്കു നൽകിയ പ്രചോദനം മതവിശ്വാസത്തിലും പ്രാർത്ഥനയിലും കൂടിയായിരുന്നു. അദ്ദേഹം പ്രാർത്ഥനയുടെ ശക്തിയിൽ ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ ക്രമമായ പ്രാർത്ഥനായോഗങ്ങളെപ്പററി അറിയാത്തവർ ഇൻഡ്യയിൽ ഉണ്ടായിരിക്കുമോ എന്നു സംശയമാണ്. ആദ്ധ്യാത്മികമായ പരാശക്തി സമ്പാദിക്കുന്നതിനുള്ള മാർഗ്ഗമായിട്ടാണ് പ്രാർത്ഥനയെ അദ്ദേഹം സ്വീകരിച്ചതു്. പ്രാർത്ഥിക്കുന്നതു് എന്തിനാണ് എങ്ങനെയാണ് എന്നു നാം ധരിച്ചിരിക്കണം.

**1 പ്രാർത്ഥിക്കുന്നതു ഭിക്ഷക്കാരനെപ്പോലെ ദൈവത്തിൽനിന്നു എന്തെങ്കിലും പിടുങ്ങി വാങ്ങുന്നതിനല്ല.**

പ്രാർത്ഥന എന്ന വാക്കിന്റെ അർത്ഥം പ്രകർഷേണ അർത്ഥിക്കുക, അഥവാ യാചിക്കുക എന്നത്രെ. ബഹുഭൂരിപക്ഷം ആളുകളുടേയും സങ്കല്പം നമുക്കാവശ്യമുള്ളതെല്ലാം ദൈവത്തോടു ചോദിച്ചു വാങ്ങിക്കുക എന്നതാണു പ്രാർത്ഥനയുടെ ഉദ്ദേശം എന്നത്രെ. നമുക്കാവശ്യമുള്ളതെല്ലാം നമ്മുടെ പിതാവായ ദൈവത്തോടു ചോദിച്ചു വാങ്ങിക്കുവാൻ നമുക്കവകാശമുണ്ടു്. അപ്പം തരണേ! ചോറുതരണേ! അപ്പച്ചനെ രക്ഷിക്കണമേ! അമ്മച്ചിയെ രക്ഷിക്കണമേ! എന്നിപ്രകാരമുള്ള കുട്ടികളുടെ നിർമ്മലമായ അഭ്യർത്ഥന ഒരിക്കലും ഗർഹണീയമല്ല. പൈതങ്ങളായിരിക്കുമ്പോൾ ഈ വിധത്തിൽ പ്രാർത്ഥിക്കുന്നതിനുള്ള പരിശീലനം ലഭിക്കുന്നതും വിഗണിക്കത്തക്കതല്ല. എന്നാൽ അപ്പവും ചോറും കളിക്കോപ്പുകളും ചോദിക്കുമ്പോഴൊക്കെ തരുന്ന ഒരു Christmas father അല്ല ദൈവം എന്നു നാം ധരിച്ചിരിക്കേണ്ടതാണ്. നമ്മുടെ അല്ലറചില്ലറ കാര്യങ്ങളിൽപോലും താല്പര്യപ്പെട്ടു് നമ്മെ കരുതുകയും പോററുകയും ചെയ്യുന്ന സ്നേഹസമ്പൂർണ്ണനായ ഒരു പിതാവാണു ദൈവം. നമ്മുടെ ആത്മികവും, ലൌകികവുമായ എല്ലാ നന്മകൾക്കും ആവശ്യമായവ നൽകുന്നവനാണ് സ്വർഗ്ഗസ്ഥനായ പിതാവു്. എന്നാൽ നാം ആഗ്രഹിക്കുന്ന അതേ രീതിയിൽ നമ്മുടെ ചോദ്യങ്ങൾക്കെല്ലാം മറുപടി നൽകുന്നവനല്ല സ്നേഹസമ്പൂർണ്ണനായ ആ പിതാവെന്നും നാം ധരിച്ചിരിക്കണം. പ്രാർത്ഥനക്കു്, ഉവ്വ് എന്നും, ഇല്ല എന്നും ഉത്തരമുണ്ടു്. ഈ ഉത്തരങ്ങൾ രണ്ടും ശരിയാണ് ആവശ്യമാണ്, അഭിലഷണീയവുമാണ്. തന്റെ തിരുനാമമഹത്വത്തിനു അനുയോജ്യമല്ലാത്ത യാതൊരു മറുപടിയും താൻ നൽകുകയില്ല. ആ തരത്തിലുള്ള മറുപടി ലഭിക്കുമെന്നു നാം പ്രതീക്ഷിക്കയും അരുതു്.

നമ്മുടെ പ്രാർത്ഥനകൾ കേവലം ഒരു യാചകന്റെ പ്രാർത്ഥനപോലെ ആയിരിക്കരുതു്. ഒരു ധർമ്മക്കാരൻ വീട്ടിലെത്തിയാൽ അമ്മാ എനിക്കൊരു ചക്രം തരണമേ! ഉരി അരി തരണമേ! കുറച്ചു കഞ്ഞി തരണമേ! എന്നിപ്രകാരം ചോദിക്കയും, യാചിക്കയും ചെയ്യുന്നതായി കാണാം. ഇപ്രകാരമുള്ള യാചനകളിൽ സർവപ്രധാനമായി ധ്വനിക്കുന്നതു് തരണേ! തരണേ! അഥവാ കിട്ടണമേ! എന്നുള്ളതാണ്. ഇതിനാണു തെണ്ടക്കാരന്റെ പ്രാർത്ഥന എന്നു പറയാവുന്നതു്. ദൈവത്തിന്റെ പ്രകൃതം തന്നെ (The very Nature of God) വാങ്ങുക, വാങ്ങുക (get get) എന്നുള്ളതല്ല, എന്നാലോ കൊടുക്കുക, കൊടുക്കുക, (give give) എന്നുള്ളതാ

ണ്. അതായതു് ആരെ ദൈവം സ്നേഹിക്കുന്നുവോ അവനെ പ്രതി തന്നെ തന്നെ മുഴുവനായും നിരന്തരമായും പൂർണ്ണമായും ഒഴുക്കിക്കൊടുക്കുന്നവനാകുന്നു താൻ. (Gob is one who gives Himself fully completeley and eternally away to the object or the Person whom He loves)

**2 പ്രാർത്ഥന സ്വാർത്ഥപരമായിരിക്കരുതു്.**

പ്രാർത്ഥന യാതൊരു കാരണവശാലും സ്വാർത്ഥപരമായിരിക്കരുതു്. നമ്മുടെ കർത്താവു നമ്മെ പഠിപ്പിച്ചിട്ടുള്ള സ്വർഗ്ഗസ്ഥ പ്രാർത്ഥനതന്നെ ആരംഭിക്കുന്നതു്: "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!" എന്ന വാക്യത്തോടുകൂടെയാണ്. സ്വർഗ്ഗസ്ഥനായ എന്റെ പിതാവേ! എന്ന സംബോധന ചെയ്യുവാനല്ല താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതു്...... "ദിനംപ്രതിയുള്ള അപ്പം ഞങ്ങൾക്കു തരേണമേ! ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കണമേ. പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതേ. പിന്നെയോ ദുഷ്ടനിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളേണമേ." നമ്മെ താൻ പഠിപ്പിച്ച പ്രാർത്ഥനയിൽ ഞങ്ങൾ എന്ന പദം താൻ ഉപയോഗിച്ചതു അർത്ഥസംപൂർണ്ണമാണ്. ഈ മാതൃകാ പ്രാർത്ഥന ഒരു കുടുംബപ്രാർത്ഥനയാണ്. സഭയാകുന്ന കുടുംബത്തിലെ അംഗങ്ങളാകുന്ന നാം ഓരോരുത്തരും അന്യോന്യം ബന്ധിതരും, ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാർത്ഥിപ്പാനും, ജീവിപ്പാനും കടപ്പെട്ടവരുമാകുന്നു എന്നത്രെ നമ്മുടെ കർത്താവു ഉൽബോധിപ്പിക്കുന്നതു്. നമ്മുടെ പ്രാർത്ഥന കേവലം സ്വാർത്ഥപരമായിരിക്കരുതു് എന്നുള്ള പ്രബോധനവും ഇതിൽ ഉൾപ്പെടുന്നു.

നമ്മിൽ പലരും "എനിക്കതു സാധിച്ചുതരണേ! ഇതു സാധിച്ചുതരണേ! ഈ വർഷത്തെ സർവ്വകലാശാലാപരീക്ഷയിൽ, ഞാൻ ജയിക്കണമേ! എന്നിപ്രകാരം പ്രാർത്ഥിക്കുന്നതായി കാണുന്നു. ദൈവതിരുവിഷ്ടമാണെങ്കിൽ മാത്രം അതു സാധിക്കണമേ! ഇതു സാധിക്കണമേ! എന്നു പ്രാർത്ഥിക്കുന്നതിൽ തെറ്റില്ല. നാം അഗ്രഹിക്കുന്ന രീതിയിലുള്ള മറുപടി ലഭിക്കാതെ വന്നാൽ പ്രാർത്ഥിക്കുന്ന പതിവുതന്നെ ഉപേക്ഷിക്കുന്നവരും ഒരു സമയം ദൈവത്തിലുള്ള വിശ്വാസംതന്നെ വിട്ടുകളയുന്നവരായ ആളുകൾ ഉണ്ടു്. സുപ്രസിദ്ധയായ മിസ്സസ് ആനിബസന്റിനെ കുറിച്ചു നിങ്ങൾ കേട്ടിരിക്കുമല്ലോ. ഇംഗ്ലണ്ടിലെ ഒരു പാതിരിയുടെ ഭാര്യയായിരുന്ന അവർക്കു് ഒരു കുട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു എന്നു തോന്നുന്നു. ആ കുട്ടിക്കു കഠിനമായ രോഗം പിടിപെട്ടു. ഈ കുട്ടിയുടെ രോഗം മാറി അതു സുഖപ്പെടേണമേ എന്നു അവർ നിർബന്ധമായി പ്രാർത്ഥിച്ചുപോന്നു. എന്നാൽ സംഗതിവശാൽ കുട്ടി മരിക്കയാണുണ്ടായതു്. അന്നുമുതൽ അവർ ക്രിസ്തുയേശുവിലുള്ള വിശ്വാസം ഉപേക്ഷിച്ചു്, കാലാന്തരത്തിൽ ഒരു Theosophist ആയി തീരുകയാണുണ്ടായതു്. അതിന്റെ കാരണം അവരുടെ പ്രാർത്ഥനയ്ക്കു അവർ ആഗ്രഹിച്ച രീതിയിലുള്ള മറുപടി ലഭിച്ചില്ല എന്നതാണ്. അവരുടെ പ്രാർത്ഥന കേവലം സ്വാർത്ഥപരമായിരുന്നു എന്നു നമുക്കു മനസ്സിലാക്കുവാൻ പ്രയാസമില്ലല്ലോ.

ആത്മികമോ, ലൌകികമോ ആയ അനുഗ്രഹങ്ങളും, ദാനങ്ങളും, നൽവരങ്ങളും, സ്വർഗ്ഗസ്ഥനായ പിതാവിൽ നിന്നു തന്റെ മക്കളാകുന്ന നാം ചോദിച്ചുവാങ്ങണമെന്നു താൻ ആഗ്രഹിക്കുന്നു. അങ്ങനെ തന്നെ താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നു. താൻ കല്പിക്കുന്നു, "ചോദിക്കുവിൻ, നിങ്ങൾക്കു നൽകപ്പെടും, മുട്ടുവിൻ നിങ്ങൾക്കു തുറക്കപ്പെടും, അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും". ഇതിൽ നിന്നും നാം മനസ്സിലാക്കേണ്ടതു, നിർബന്ധമായും, മുട്ടിപ്പായും ഏതൊരു സംഗതിക്കുവേണ്ടിയും നമുക്കു പ്രാർത്ഥിക്കാം എന്നാണ്. പക്ഷേ "പിതാവേ! തിരുവിഷ്ടമാണെങ്കിൽ മാത്രമേ ഇതു നിർവഹിക്കപ്പെടാവേ!" എന്നുള്ള അപേക്ഷ കൂടെ ചേർത്തുവേണം നാം പ്രാർത്ഥിക്കുവാൻ. നമ്മുടെ കർത്താവിന്റെ ഗത്സമേനിലെ പ്രാർത്ഥന ഇപ്രകാരമായിരുന്നു. "പിതാവേ! കഴിയുമെങ്കിൽ ഈ കാസാ എന്നിൽ നിന്നു നീക്കേണമേ! എങ്കിലും, എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം തന്നെ."

**3. നാം പ്രാർത്ഥിക്കുന്നതു ദൈവത്തിന്റെ മനസ്സു മാററുന്നതിനോ തന്റെ കോപം ശമിപ്പിക്കുന്നതിനോ അല്ല.**

ദൈവം നിഷ്ഠൂരനോ, ക്രൂരനോ ആയ ഒരു സ്വേച്ഛാധിപതി (Tyrant) അല്ല. ചിലർ വിശ്വസിക്കുന്നവണ്ണം സംഹാരരുദ്രനായ ഒരു മൂർത്തിയുമല്ല. തന്നെ ഭയപ്പെടുത്തിയോ, തനിക്കു കൈക്കൂലി കൊടുത്തോ, വിലപേശൽ നടത്തിയോ, തന്നെ പ്രസാദിപ്പിച്ചോ കാര്യം നിർവഹിക്കപ്പെടാവുന്നവനല്ല ദൈവം എന്നു നാം ഗ്രഹിച്ചിരിക്കേണ്ടതാണ്.

ഒരിക്കൽ ഒരു ഹൈന്ദവ. മാന്യൻ നമ്മെ വന്നു

കാണുകയുണ്ടായി. അദ്ദേഹം യോഗ്യനും, പരോപകാരതല്പരനും, ക്രിസ്ത്യാനികളോടു വളരെ അനുഭാവമുള്ളവനും ആയിരുന്നു. അദ്ദേഹത്തിൻെറ അനുഭവത്തിൽ പെട്ട ഒരു കാൎയ്യം നമ്മെ പറഞ്ഞു കേൾപ്പിക്കയുണ്ടായി. അതു് ഇപ്രകാരമായിരുന്നു. "തിരുമേനി! എൻെറ ഒരു മകൾക്കു് പ്രസവവേദന ആരംഭിച്ചു. അനേകം മണിക്കൂറുകൾ കഴിഞ്ഞിട്ടും പ്രസവം നടന്നില്ല. വേദന അധികരിക്കയും ചെയ്തു. ഞാൻ വല്ലാതെ വിഷമിക്കയും സങ്കടപ്പെടുകയും ചെയ്തു. ഡോക്ടരുടെപേർക്കു് ആളയച്ചു. അദ്ദേഹം വരുന്നതിനു താമസം നേരിടുന്നു എന്നു കണ്ടപ്പോൾ ഞാൻ അമ്പലത്തിൽ ചെന്നു കോപത്തോടും ദുഃഖത്തോടും കൂടി കൃഷ്ണാ! നീ എന്നെ വിഷമിപ്പിക്കുന്നുവോ എന്നു കൃഷ്ണൻെറ പ്രതിഷ്ഠയുടെ നേരെ നോക്കി പറഞ്ഞു. ഡോക്ടർ വരുന്നതിനു മുമ്പു് പെണ്ണിൻെറ പ്രസവം കഴികയും ചെയ്തു." ദൈവത്തെ ഭയപ്പെടുത്തി കാൎയ്യം നേടിക്കൊള്ളാമെന്നു് ഈ വിധം വിശ്വസിക്കുന്നവരുടെ സംഖ്യയും കുറവല്ലെന്നു നിങ്ങൾ ധരിക്കുമല്ലൊ.

"എനിക്കു് ഈ കാൎയ്യം സാധിക്കണം അതിലേക്കു ഞാൻ ഒരു മൂന്നിന്മേൽ കുർബാന ചൊല്ലിച്ചുകൊള്ളാം: പുതുപ്പള്ളി പള്ളിയിലോ, പരുമല പള്ളിയിലോ, ഇന്ന ഇന്ന നേർച്ചകൾ നടത്തിക്കൊള്ളാം" എന്നിങ്ങനെ നേർച്ചകൾ നേരുകയും, വഴിപാടുകൾ കൊടുക്കയും ചെയ്യുന്ന ആളുകളും നമ്മുടെയിടയിൽ ധാരാളമുണ്ടു്. ഉടയതമ്പുരാനെ ഈ വിധത്തിൽ പ്രസാദിപ്പിച്ചാ തനിക്കു കൈക്കൂലി കൊടുത്തോ കാൎയ്യം സാധിച്ചുകൊള്ളാമെന്നു വിചാരിക്കുന്ന മിഥ്യാബോധക്കാരും നമ്മുടെയിടയിൽ കുറവല്ല. നേർച്ചകാൎയ്യങ്ങൾ കൊടുക്കയും, വി. കുർബാന ചൊല്ലിക്കയും മററും ചെയ്യുന്നതു് ശരിക്കല്ലം തെററല്ല; അതാവശ്യമാണു്; അഭലഷണീയവുമാണു്. ഇതെല്ലാം ഒരു കൈക്കൂലി എന്ന വിധത്തിൽ നിർവഹിക്കപ്പെടരുതെന്നു മാത്രം. വി. കുർബാന വഴിയായും, പരിശുദ്ധന്മാർ മുഖാന്തരമായുമുള്ള മദ്ധ്യസ്ഥപ്രാർത്ഥന തികച്ചും ആദരണീയവും ഫലപ്രദവുമാകുന്നു. ദൈവമേ! നിൻെറ തിരുവിഷ്ടപ്രകാരം തിരുനാമമഹത്വത്തിനു ചേർന്നതാണെങ്കിൽ മേല്പറയപ്പെട്ടവരുടെ മദ്ധ്യസ്ഥതമൂലം ഈ കാൎയ്യം നിർവഹിക്കപ്പെടണമെ! എന്നു നമുക്കു പ്രാൎത്ഥിക്കയും, അപേക്ഷിക്കയും ചെയ്യാവുന്നതാണു്. നമുക്കു ലഭിക്കുന്ന മറുപടി അനുകൂലമാകട്ടെ, പ്രതികൂലമാകട്ടെ, തിരുസന്നിധിയിൽ നമുക്കു സമർപ്പിക്കാവുന്ന ഏററവും വലിയ അഭ്യൎത്ഥന ഇതുമാത്രമാണു്, നേർച്ച കാൎയ്യം സാധിച്ചില്ലെങ്കിൽ നിർവഹിക്കാത്തവരുമുണ്ടു്. ഇതു ദൈവവുമായുള്ള ഒരു വിലപേശലോ, കൈക്കൂലി ഏർപ്പാടോ, ശുപാർശയോ ആണെന്നു ധരിക്കുന്നതു കേവലം മൗഢ്യമാണു്.

ദൈവം സ്നേഹസമ്പൂർണ്ണനായ നമ്മുടെ പിതാവാണു്. തനിക്കു മാററം വരുന്നവനല്ല, മാററം വരുത്തപ്പെടാവുന്നവനുമല്ല. പിതാവു്, എന്ന നിലയിൽ താൻ നാമെല്ലാവരേയും ഒരുപോലെ സ്നേഹിക്കുന്നവനും, നമ്മെ കരുതുന്നവനുമാകുന്നു. ഏററം വലിയ പരിശുദ്ധനേയും, ഏററം വലിയ ദുഷ്ടനേയും, താൻ ഒരുപോലെയത്രേ സ്നേഹിക്കുന്നതു്. ദുഷ്ടനു് തൻെറ സ്നേഹം അർഹിക്കുന്നതിനുള്ള ആത്മീയമായ പക്വതയും, വിശാലതയും ഇല്ല; എന്നാൽ പരിശുദ്ധനു് ഈ പക്വതയും വിശാലതയും ധാരാളമായിട്ടുണ്ടു് എന്ന വ്യത്യാസമേയുള്ളു. ദൈവത്തിനു് ഒരു കാലത്തും പക്ഷപ്രതിപക്ഷമില്ല. ഈ കാരണത്താൽ നാം പരപ്രേരണ ചെലുത്തി ദൈവത്തിൻെറ മനസ്സിനെ മാറേറണ്ടതില്ല, മാററുവാൻ സാധിക്കുന്നതുമല്ല. അവൻ തൻെറ എല്ലാ മക്കളോടും ഒരുപോലെ അനുഭാവമുള്ളവനാകുന്നു. (He is always well disposed to all his children) ആകയാൽ നാം പ്രാർത്ഥിക്കുന്നതു ദൈവത്തിൻെറ മനസ്സു മാററുന്നതിനോ, ശുപാർശ ചെയ്തു തന്നെ പ്രീണിപ്പെടുത്തുന്നതിനോ, തന്നെ ഭയപ്പെടുത്തി കാൎയ്യം നേടുന്നതിനോ അല്ലെന്നു സുവ്യക്തമാണല്ലൊ.

### 4. നാം പ്രാർത്ഥിക്കുന്നതു ദൈവത്തിൻെറ മനസ്സു മാററുന്നതിനല്ല, നമ്മുടെ മനസ്സു മാററുന്നതിനാണു് മാററം ഭവിക്കേണ്ടതു ദൈവത്തിലല്ല നമ്മിലാണു്

നാം പ്രാൎത്ഥിക്കുന്നതു നമ്മുടെ ഇഷ്ടം ദൈവത്തിൻെറ ഇഷ്ടത്തിനു വിധേയമാക്കിത്തീർക്കുന്നതിനാണു്. ദാനധർമ്മം, അന്യരെ സ്നേഹിക്കുക, സഹായിക്കുക, സൽപ്രവർത്തികളിൽ തല്പരരായിരിക്കുക, യോഗ്യമാംവിധം വി. കുർബാന അനുഭവിക്കുക, ആദിയായ സകല ആത്മീയപരിശീലനങ്ങടേയും, സർവ്വപ്രധാനമായ ഉദ്ദേശം നമ്മുടെ മനസ്സിനേയും, ആഗ്രഹത്തേയും, ഇഷ്ടത്തേയും, നമുക്കുള്ള സകലരേയും, സകലത്തേയും, ദൈവത്തിൻെറ ഇഷ്ടത്തിനു വിധേയമാക്കിത്തീർക്കുക എന്നുള്ളതാണു്. സർവപ്രാൎത്ഥനകളുടേയും രത്നച്ചുരുക്കം, "ദൈവമെ! നിൻെറ തിരുവിഷ്ടം എന്നിലും, മററുള്ളവരിലും, ഒരുപോലെ കാലത്തും, അകാല

ത്തും നിർവഹിക്കപ്പെടണമെ!" എന്നുള്ളതാണ്. നമ്മുടെ കർത്താവു നമ്മെ പഠിപ്പിച്ചതും "നിന്റെ തിരുവിഷ്ടം സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും, ചെയ്യപ്പെടേണമെ" എന്നാകുന്നുവല്ലോ.

"ഞാൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നതു എന്റെ ഇഷ്ടം ചെയ്യുവാനല്ല, എന്നാലോ, എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യുവാനാകുന്നു" എന്നു നമ്മുടെ കർത്താവു തന്റെ ആഗമനോദ്ദേശം വെളിവാക്കുന്നു. ഗത്സമേനിലെ തന്റെ ഉഗ്രമായ മനോവ്യഥയുടെ അവസരത്തിലും താൻ പ്രാർത്ഥിച്ചതു് "പിതാവേ! കഴിയുമെങ്കിൽ ഈ കാസാ എന്നിൽ നിന്നു നീക്കേണമേ! എങ്കിലും എന്റെ ഇഷ്ടമല്ല. നിന്റെ ഇഷ്ടം തന്നെ" എന്നത്രെ. ചുരുക്കിപ്പറഞ്ഞാൽ മനുഷ്യജീവിതത്തിന്റെ പരമമായ ഉദ്ദേശം ദൈവതിരുവിഷ്ടനിർവഹണം മാത്രമാകുന്നു. പുണ്യവാന്മാരുടെ നിരന്തരമായ പ്രാർത്ഥനയും, അഗ്രഹവും, ഇതുമാത്രമായിരുന്നു.

വി. അഗസ്റ്റീനോസിന്റെ മാതാവായ വി. മോണിക്കാ വഷളനായ തന്റെ പുത്രന്റെ മനസ്സുതിരിവിനു വേണ്ടി അനേക വർഷങ്ങൾ നിരന്തരമായി പ്രാർത്ഥിക്കയും, കണ്ണുനീരൊഴുക്കുകയും ചെയ്തുപോന്നു. തന്റെ മാതാവിന്റെ വാക്കുകളെ നിഷേധിച്ചു് റോമാനഗരത്തിലേക്കു പോകുവാൻ അദ്ദേഹം തീരുമാനിച്ചു. മാതാവു് കഴിവുള്ള സകല തടസ്സങ്ങളും പുറപ്പെടുവിച്ചു. മാതാവിനെ സാന്ത്വനപ്പെടുത്തുന്നതിനായി ഒരു വഞ്ചന അദ്ദേഹം പ്രയോഗിച്ചു. മാതാവോടൊന്നിച്ചു് കടൽ തീരത്തുള്ള ഒരു പള്ളിയിലെത്തി മാതാവിനോടു് ഇപ്രകാരം പറഞ്ഞു. "അമ്മ ഈ പള്ളിയിലിരുന്നു പ്രാർത്ഥിക്കുക, ഇന്നു റോമിലേക്കുള്ള കപ്പലിൽ പോകുന്ന ഒരു സ്നേഹിതനെ യാത്രയയച്ചിട്ടു് ഞാൻ മടങ്ങിവരാം." ഇപ്രകാരം പറഞ്ഞു് അമ്മയെ കബളിപ്പിച്ചിട്ടു് ആ കപ്പലിൽ കയറി അദ്ദേഹം റോമിലേക്കു പോവുകയാണുണ്ടായതു്. നേരം വളരെ രാത്രിയായിട്ടും, മകൻ വന്നെത്തായ്കയാൽ അവൾ കബിളിപ്പിക്കപ്പെട്ടു എന്നു മോണിക്കായ്ക്കു മനസ്സിലായി. ആ രാത്രി മുഴുവൻ ഉറക്കിളച്ചു് "പിതാവേ! തിരുവിഷ്ടം മാത്രം നിർവഹിക്കപ്പെടണമേ!" എന്നാവർത്തിച്ചാവർത്തിച്ചു് മോണിക്കാ പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

മാതാവിന്റെ പ്രാർത്ഥനയുടെ ഫലമായിട്ടും മററും മനസ്സു് തിരിഞ്ഞ അഗസ്റ്റീനോസ് പിൽക്കാലത്തു് അറിയപ്പെട്ടു വന്നതു് "പുണ്യവാന്മാരിൽ പണ്ഡിതനും, പണ്ഡിതന്മാരിൽ പുണ്യവാനും" എന്നാണ്, അദ്ദേഹത്തിന്റെ ഒരു പ്രാർത്ഥനയിൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു. "ജീവിക്കുന്നതിനു അർഹമായ ഒരു സംഗതി മാത്രമേയുള്ളു; അതു ദൈവതിരുവിഷ്ടനിർവഹണം മാത്രമാണു്" (There is only one thing worth living for, namely the doing of the will of God) നാം പ്രാർത്ഥിക്കുന്നതു ദൈവതിരുവിഷ്ടനിർവഹണം നമ്മിൽ സാധിതപ്രായമാകുക എന്ന സർവപ്രധാനമായ ഏക ഉദ്ദേശത്തോടുകൂടി ആയിരിക്കണം എന്നതു മേൽപറയപ്പെട്ട സംഗതികളിൽ നിന്നു നമുക്കു മനസ്സിലാക്കുവാൻ പ്രയാസമില്ലല്ലോ.

### 5. പ്രാർത്ഥന ശ്വാസോച്ഛ്വാസം പോലെ അനുപേഷണീയമാകുന്നു.

പ്രാർത്ഥനമൂലമുള്ള ദൈവസംസർഗ്ഗം അനുഭവപ്പെടാത്ത സകല മാനപേരുംവെള്ളത്തിൽ നിന്നു കരയ്ക്കേററിയപ്പെട്ട മത്സ്യത്തിനു തുല്യരാകുന്നു. മനുഷ്യനിൽ ചുരുങ്ങിയപക്ഷം രണ്ടുഘടകങ്ങൾ ഉണ്ടു്. അവ ശരീരവും,ആത്മാവുമാകുന്നു. സൂക്ഷ്മജ്ഞാനം സമ്പാദിച്ചിട്ടുള്ള ശാസ്ത്രജ്ഞന്മാർ മനുഷ്യനിൽ മററു ഘടകങ്ങളും ഉണ്ടെന്നു സമർത്ഥിക്കുന്നു; അതെന്തെങ്കിലുമാവട്ടെ. വി. അഗസ്റ്റീനോസ് ഇപ്രകാരം പറയുന്നു. "ശരീരത്തിന്റെ ജീവൻ ആത്മാവാകുന്നു. ആത്മാവിന്റെ ജീവൻ ദൈവമാകുന്നു." ആത്മാവിന്റെ ജീവൻ ദൈവമാകുന്നു എന്നു നാം പറയുന്നതിനു, ദൈവത്തിന്റെ കൃപ എന്നർത്ഥമാക്കാവുന്നതാണ്. ശാരീരികമായ നിലനില്പിനു ഭക്ഷണം അനുപേക്ഷണീയമായിരിക്കുന്നതുപോലെതന്നെ മനുഷ്യന്റെ സാക്ഷാത്തായ ജീവന്റെ നിലനില്പിനു കൃപ, അഥവാ കൃപയിൻജീവിതം അത്യന്താപേക്ഷിതമാകുന്നു. പ്രാർത്ഥനശക്തിയാകുന്നു. മനുഷ്യന്റെ അവലംബവുമാകുന്നു.

"വിശ്വാസിയുടെ പ്രാർത്ഥന സ്വർഗ്ഗങ്ങളെ തട്ടിത്തുറക്കുന്നു" എന്നൊരു പണ്ഡിതൻ പറഞ്ഞിട്ടുണ്ടു്. (The prayer of the faithful breaketh open the Heavens) "ഇടവിടാതെ പ്രാർത്ഥിപ്പിൻ" എന്നു വി. പൗലോസ് തെസലോനോക്യരെ ഉൽബോധിപ്പിക്കുന്നു. (1 തെസ. 5–18.) അതിന്റെ അർത്ഥം യാതൊരു ജോലിയും ചെയ്യാതെ പ്രാർത്ഥിച്ചുകൊണ്ടിരിക്കണം എന്നല്ല. എന്നാലോ സകലവും, പ്രാർത്ഥനയുടെ ആത്മാവിൽ ദൈവത്തിലുള്ള പൂർണ്ണ ആശ്രയത്തോടെ നിർവഹിക്കപ്പെടണം. എന്നാണ്. പണ്ഡിതനും, മഹാകവിയുമായ ടെനിസൻ (Tenyson) പറയുന്നതു് "ഈ ലോകം സ്വപ്നം കാണുകകൂടെ ചെയ്യാത്ത മഹൽക്കാര്യങ്ങൾ പ്രാർത്ഥനമൂലം നിർവഹിക്കപ്പെ

ട്ടുന്നു" എന്നാണു്. ("More things are wrought by prayer than this world dreams of"

**6. മദ്ധ്യസ്ഥ പ്രാർത്ഥന നമ്മുടെ പ്രാർത്ഥനകളുടെ അവിഭാജ്യഘടകമാകുന്നു.**

നമ്മുടെ കർത്താവു് എപ്പോഴും മദ്ധ്യസ്ഥപ്രാർത്ഥനയിൽ നിരതനായിരുന്നു. വി. യോഹന്നാന്റെ സുവിശേഷം 17-ാം അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്ന നമ്മുടെ കർത്താവിന്റെ മഹത്തായ മദ്ധ്യസ്ഥപ്രാർത്ഥന കാണുക. "പരിശുദ്ധ പിതാവേ! അവർ നമ്മെപ്പോലെ ഒന്നാകേണ്ടതിനു നീ എനിക്കു തന്നിരിക്കുന്ന നിന്റെ നാമത്തിൽ നീ അവരെ കാത്തുകൊള്ളേണമെ." (St John 17: 11) ഇവർക്കുവേണ്ടി മാത്രമല്ല ഇവരുടെ വചനത്താൽ എന്നിൽ വിശ്വസിപ്പാനിരിക്കുന്നവർക്കുവേണ്ടിയും ഞാൻ അപേക്ഷിക്കുന്നു." (St John 17: 20) തന്റെ കുരിശിൽ തറപ്പു് വേളയിൽ കുരിശിന്മേൽ കിടന്നുകൊണ്ടു താൻ മദ്ധ്യസ്ഥത അണച്ചതു ഇപ്രകാരമായിരുന്നു. "പിതാവേ! ഇവർ ചെയ്യുന്നതെന്തെന്നു അറിയായ്കയാൽ ഇവരോടു ക്ഷമിക്കേണമേ". താൻ തന്റെ പിതാവിന്റെ വലത്തു ഭാഗത്തിരുന്നു തന്റെ നിരന്തരമായ ബലിയർപ്പിച്ചുകൊണ്ടു ലോകത്തിനുവേണ്ടി മദ്ധ്യസ്ഥത അർപ്പിച്ചുകൊണ്ടിരിക്കുന്ന വസ്തുതയും ഒരിക്കലും വിസ്മരിച്ചുകൂടാ. കാൽവറിയിൽ ഒരിക്കലായി പൂർണ്ണമാക്കപ്പെട്ട ബലിയാണു സ്വർഗ്ഗത്തിൽ നിരന്തരമായി നടന്നുകൊണ്ടിരിക്കുന്ന ബലി. ഈ സ്വർഗ്ഗീയബലിയുടെ പിൻതുടർച്ചയാണു വി. കുർബാന. ഓരോ കുർബാനയിലും നടക്കുന്നതു് കാൽവറിയിലെ ബലിയുടെ ആവർത്തനമാണെന്നു പറയുകയും പഠിപ്പിക്കുകയും ചെയ്യുന്ന സഭാ വിഭാഗങ്ങൾ ഉണ്ടു്. അതു ശരിയല്ല. ഒരിക്കലായി പൂർണ്ണമാക്കപ്പെട്ട കാൽവറിയിലെ ബലി ആവർത്തിക്കപ്പെടുന്നില്ല. അതാവർത്തിക്കപ്പെടാവുന്നതുമല്ല. ഈ ബലിയുടെ പിൻതുടർച്ചയും പ്രതിനിധീകരണ (representation)വുമാണു് സ്വർഗ്ഗത്തിൽ നിരന്തരമായി നടന്നുകൊണ്ടിരിക്കുന്ന ബലിയും മദ്ധ്യസ്ഥതയും. ഈ സ്വർഗ്ഗീയബലിയിൽ ഭൗമികരായ നാം ഭാഗഭാക്കുകളായിത്തീരുന്നതിനു നമ്മുടെ കർത്താവു കല്പിച്ചുനിയമിച്ച മാർഗ്ഗമാണു വി. കുർബാനയാകുന്ന ബലി. (It is not the repetation of the sacrifice once and for ever offered on Calvary. But it is the continuation and the representation of the sacrifice that is perpetually being offered in Heaven and the Holy Qurbana which we offer on earth is the pledge there of for us believers to take part in this Heavenly sacrifice) ഇതിനേക്കാൾ പ്രാധാന്യം അർഹിക്കുന്ന മറ്റൊരു പ്രാർത്ഥനയോ, മദ്ധ്യസ്ഥതയോ ഇല്ല.

ക്രിസ്ത്യാനികളുടെ പ്രാർത്ഥനകളിൽ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കു് അനുപമേയമായ ഒരു സ്ഥാനമുണ്ടെന്നു മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒരെഴുത്തുകാരൻ പറയുന്നതു് "ഒരു മനുഷ്യന്റെ മതവിശ്വാസത്തിന്റെ ആഴം അളക്കുന്നതിനുള്ള അളവുകോൽ അവന്റെ മദ്ധ്യസ്ഥപ്രാർത്ഥനയുടെ വ്യാപ്തിയാണു്" എന്നത്രേ. (the depth of a man's relegion is measured by the range of his intercession) മഹാകവി ടെനിസൻ മദ്ധ്യസ്ഥപ്രാർത്ഥനയുടെ ആവശ്യകതയെ സൂചിപ്പിച്ചുകൊണ്ടുപറയുന്നതാവിതു് "മനുഷ്യർ, തങ്ങൾക്കുവേണ്ടിയും, തങ്ങളുടെ സ്നേഹിതന്മാർ എന്നു വിളിക്കപ്പെടുന്നവർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നില്ലെങ്കിൽ, കോലാടുകളെയോ, വെള്ളാടുകളേയോകാൾ അവർക്കു എന്തു വിശേഷതയാണുള്ളതു്.?" (what are men better than sheep or goat if they pray not for them and whom they call friends?)

**7. മദ്ധ്യസ്ഥപ്രാർത്ഥനപോലെതന്നെ സ്തോത്രപ്രാർത്ഥനയും അവശ്യം നിർവ്വഹിക്കപ്പെടേണ്ടതാകുന്നു.**

തന്റെ സ്വർഗ്ഗസ്ഥനായ പിതാവു് താൻ മുഖാന്തിരം ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടി നിർവഹിച്ചിട്ടുള്ള നിരവധി കാര്യങ്ങളെപ്രതി പിതാവിനെ മഹത്വപ്പെടുത്തുകയും, തനിക്കു സ്തോത്രം സമർപ്പിക്കയും ചെയ്യുക എന്നതു നമ്മുടെ കർത്താവിന്റെ ജീവിതത്തിലെ നിത്യപരിചയമായിരുന്നു. താൻ കല്പിക്കുന്നതാവിതു:- "ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി നീ എനിക്കു ചെയ്യുവാൻ തന്ന പ്രവൃത്തി തികച്ചിരിക്കുന്നു" (യോഹ 17-4) "പിതാവേ നീ ഇതിനെ വിദ്വാന്മാരിൽ നിന്നും ജ്ഞാനികളിൽനിന്നും മറച്ചിട്ടു്, ശിശുക്കൾക്കും പൈതങ്ങൾക്കും വെളിപ്പെടുത്തിയിരിക്കുന്നതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു." ഈ ഭാഗങ്ങൾ എല്ലാം ദ്യോതിപ്പിക്കുന്നതു നമ്മുടെ കർത്താവിന്റെ സ്തോത്രപ്രാർത്ഥനകളെയാകുന്നു, ഇതുപോലെ നമ്മുടെ കർത്താവു നമുക്കു ന

# റോമൻ ദുരുപദേശങ്ങൾ

(ഫാദർ തോമസ് കൊററത്തുവിള)

തുടർച്ച

## ആദിമസഭയുടെ ഭരണക്രമം — ചരിത്രസാക്ഷ്യങ്ങളുടെ വെളിച്ചത്തിൽ. പാപ്പാധിപത്യസ്ഥാപനത്തിനു വേണ്ടി ചെയ്ത കൂട്ടം കൈകൾ.

ഇനിയും ചരിത്രസാക്ഷ്യങ്ങളെ പരിശോധിച്ചു നോക്കാം. "അഖിലലോക പ്രസിദ്ധിനേടിയിട്ടുള്ള പണ്ഡിതന്മാരും, വിമർശനപ്രവീണന്മാരും" എന്ന് ആരേക്കുറിച്ച് റോമൻസഭാംഗങ്ങൾ അഭിപ്രായപ്പെട്ടിട്ടുണ്ടോ അവരുടെ പട്ടികയിൽ പെട്ടുന്ന ഫങ്ക് (F. X. Funk) അദ്യമായിട്ടെടുക്കും.

ൽകിക്കൊണ്ടിരിക്കുന്ന സകല അനുഗ്രഹങ്ങൾക്കു വേണ്ടിയും, നിത്യവും സ്തോത്രപ്രാർത്ഥന നടത്തേണ്ടതു നമ്മുടെ കർത്തവ്യവും, ധർമ്മവുമാകുന്നു. സ്വർഗ്ഗസ്ഥനായ പിതാവു നമ്മുടെ സ്രഷ്ടാവും സൂക്ഷിപ്പുകാരനുമാകുന്നു. പുത്രൻ തമ്പുരാൻ നമ്മുടെ രക്ഷിതാവും വീണ്ടെടുപ്പുകാരനുമാകുന്നു. പരിശുദ്ധ റൂഹായായ ദൈവം നമ്മെ ശുദ്ധീകരിക്കുന്നവനും, നമുക്കു ജീവൻ നൽകുന്നവനുമാകുന്നു. ഇവയെല്ലാം വേണ്ടി ദൈവത്തെ മഹത്വപ്പെടുത്തുകയുംസ്തുതിക്കയും ചെയ്‌വാൻനാം കടപ്പെട്ടവരത്രേ. അപ്പോസ്തോലികവും, കാതോലികവുമായ സഭയ്ക്കു നമ്മുടെ കർത്താവ്, തന്നെ വെളിപ്പെടുത്തിയിരിക്കുന്നതിനാലും അതിലെ അംഗങ്ങളായി നമ്മെ രാൻ കൂട്ടിച്ചേർത്തിരിക്കുന്നതിനാലും കൃപാമാർഗ്ഗങ്ങളായി വി. കൂദാശകളെ തൻെറ സഭയ്ക്കു താൻ ഭരമേല്പിച്ചിരിക്കുന്നതിനാലും ദൈവത്തെ നാം മഹത്വപ്പെടുത്തേണ്ടതാകുന്നു. സഭയിലെ മേൽപ്പട്ടക്കാരും പട്ടക്കാരും മുഖാന്തിരമായി നമ്മുടെ ആത്മരക്ഷയ്ക്കുവേണ്ടി അവരെ സഭയിലെ പരികർമ്മികളും, ഉപദേഷ്ടാക്കളും ആയി ഉടയതമ്പുരാൻ നിയമിച്ചിരിക്കുന്നതിനാലും തന്നെ നാം മഹത്വപ്പെടുത്തണം. അതുപോലെതന്നെ നമ്മുടെ മാതാപിതാക്കളുടെ സ്നേഹവാത്സല്യങ്ങൾ തുടങ്ങിയുള്ള നിരവധി കാര്യങ്ങൾക്കും ദൈവത്തെ നാം മഹത്വപ്പെടുത്തണം. നമ്മുടെ ബുദ്ധിശക്തി, ആരോഗ്യം, വിദ്യാഭ്യാസം ഉത്തമരായ സഖികളുടെ കൂട്ടായ്മ, ആത്മീയവും ലൗകികവുമായിദൈവംനമുക്കു നൽകുന്നഅനുഗ്രഹങ്ങൾ, നൽവരങ്ങൾ ഇവയെല്ലാംവേണ്ടിയും ദൈവത്തെ നാം മഹത്വപ്പെടുത്തണം. നിത്യവും സ്തോത്രപ്രാർത്ഥന നിർവഹിക്കാതിരിക്കുന്നതു ഒരു വലിയ കൃത്യവിലോപമാകുന്നു. അതു നമ്മുടെപ്രാർത്ഥനയെ സംബന്ധിച്ചിടത്തോളം ഒരപൂർണ്ണതതന്നെയാകുന്നു.

പുണ്യവാനെന്നു പരിഗണിക്കപ്പെട്ടു പോന്ന വില്യം ലോ (William Law) എന്ന മഹാൻ ഇപ്രകാരം എഴുതിയിരിക്കുന്നു. "സകല ഭാഗ്യങ്ങളും, പൂർണ്ണതയും സമ്പാദിക്കുന്നതിനുള്ള ദൈർഘ്യം കുറഞ്ഞ വഴി ഏതെന്നു ആരെങ്കിലും ചോദിച്ചാൽ അവനോടു നീ പറയേണ്ടതു്:– നിനക്കു നിൻെറ ആയുസ്സിൽ സംഭവിക്കുന്ന സകലത്തെ പ്രതിയും ദൈവത്തെ സ്തുതിക്കുക, സ്തോത്രം ചെയ്യുക എന്ന ഒരു നിയമം നീ ഉണ്ടാക്കണം." ("If any one would tell you the shortest way to all happiness and all perfection, he must tell you to make a rule to thank and praise God for every thing that happens to you) (william Law "Serious call" chap. xv) നിത്യവുമുള്ള നമ്മുടെ പ്രാർത്ഥനകളിൽ സ്തോത്രപ്രാർത്ഥനയ്ക്കു ഒരു പ്രധാനസ്ഥാനം കല്പിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി ഇതിൽ കൂടുതലായി ഒന്നും തന്നെ നാം നിങ്ങളോടു പറയേണ്ട ആവശ്യമില്ലല്ലോ.

ഈ കോൺഫറൻസിൽ സംബന്ധിക്കുന്ന നിങ്ങൾക്കെല്ലാവർക്കും, സന്തോഷപ്രദവും, അനുഗ്രഹസംപൂർണ്ണവുമായ സന്ദർഭത്തെ നാം ആശംസിക്കുന്നു. കോൺഫറൻസ് നടന്നു കൊണ്ടിരിക്കുന്ന അവസരം നിങ്ങൾക്ക് ഉല്ലാസപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു. നിർദ്ദോഷങ്ങളായ വിനോദങ്ങൾ ഒരിക്കലും അപലപനീയമല്ല. എന്നാൽ അതിനേക്കാൾ കൂടുതൽ പ്രാധാന്യം അർഹിക്കുന്ന കാര്യം നമ്മുടെ രക്ഷിതാവായ കർത്താവിനോടും, തൻെറ ശരീരമാകുന്ന സഭയോടും ഉള്ള നമ്മുടെ കടമയും, നിഷ്കളങ്കമായ ഭക്തിയും, സ്നേഹവും ആണെന്നുള്ള സംഗതി നിങ്ങൾ ഒരിക്കലും വിസ്മരിക്കരുതു്. ലോകത്തിലേക്ക് ഏററവും വലിയ സമ്പാദ്യം സ്വഭാവവൈശിഷ്ട്യം— I mean a real Christian Character– ആകുന്നു. നിങ്ങൾ ഓരോരുത്തരുടെയും, രഹസ്യവും, പരസ്യവുമായ ജീവിതത്തിൽ നിങ്ങളുടെ ഏററവും വലിയ സമ്പാദ്യം ഇതായിരിക്കട്ടെ,

1914—ലെ പതിപ്പാണ് എൻെറ പക്കലുള്ളതു്. അതിൻെറ 1-ാം വാല്യം 52-ാം പുറം മുതൽ 55—ാം വശം പകുതിവരെയും പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു് "Constitutoin of the Church"- സഭാഭരണക്രമം എന്ന വിഷയമാണ്. ഒന്നാമത്തെ വാചകം തന്നെ ഇപ്രകാരമാണ്. "The Government of the early Church was naturally in the hands of the Apostles" ആദിമസഭയുടെ ഭരണം സ്വാഭാവികമായി അപ്പോസ്തലന്മാരുടെ കൈകളിലായിരുന്നു. തുടർന്നു അദ്ദേഹം പറഞ്ഞിരിക്കുന്നു. "അവരോടൊന്നിച്ചു് ദീർഘദർശിമാരെയും മററും മററും സഭാഭരണത്തിനായി നിയമിച്ചു". തുടർന്നു് 53-ാംവശത്തു പറഞ്ഞിരിക്കുന്നതു ഇപ്രകാരമാണ്. "of the bishops it is said in Acts XX: 28 that they were appointed to rule the Church". "എപ്പിസ്കോപ്പന്മാരെ സംബന്ധിച്ചിടത്തോളം നടപ്പുകൾ XX 28-ൽ പറഞ്ഞിരിക്കുന്നതു് അവർ സഭയെ ഭരിക്കുവാൻ നിയമിക്കപ്പെട്ടിട്ടുള്ളവരെന്നാണ്. അതതു സ്ഥലങ്ങൾക്കു് അവയുടെ അപ്പോസ്തലന്മാരും അവിടവിടെ നിയമിച്ചാക്കപ്പെടുന്ന മെത്രാന്മാരും പുരോഹിതന്മാരും ശെമ്മാശന്മാരും ഉപദേഷ്ടാക്കളുമല്ലാതെ അപ്പോസ്തലന്മാർപ്പെടെയുള്ള ഒരുസഭാവിഭാഗം മററൊരു പരമാധികാരത്തിനു് വിധേയമല്ലായിരുന്നു എന്നു് ഈ റോമൻ ചരിത്രകാരൻ സമ്മതിക്കുന്നു. സ്ഥാനത്തും അസ്ഥാനത്തും വഴക്കുണ്ടാക്കി റോമാസഭയുടെ പരമാധികാരവാദത്തെ പ്രകീർത്തിക്കുന്ന റോമാചരിത്രകാരന്മാരിലൊരുവൻ ആദിമസഭയുടെ ഭരണക്രമത്തെ പ്രതിപാദിക്കുന്ന ഈ അദ്ധ്യായത്തിൽ റോമാ പാപ്പായുടെ മേലന്വേഷണാധികാരാവകാശത്തെക്കുറിച്ചോ, അഥവാ വി. പത്രോസിനെക്കുറിച്ചോ ഒരക്ഷരം പോലും രേഖപ്പെടുത്താതെ പോയതു് സത്യാവസ്ഥ അതിൻെറ തനിരൂപത്തിൽനിന്നു് തകിടം മറിക്കുവാൻ യാതൊരു മാർഗ്ഗവും കാണായ്കയാലാണെന്നു് വായനക്കാർ ഗ്രഹിക്കുമല്ലോ

Rev. J. A. Birkhanser (റെവ. ജെ. ഏ. ബ്രിക്ക്ഹാൻസർ) എന്ന മററൊരു ചരിത്രകാരനെ പരിശോധിച്ചു നോക്കാം. അദ്ദേഹവും റോമൻ സഭാംഗം തന്നെ. അദ്ദേഹത്തിൻെറ കൃതിയുടെ 19-ാം പതിപ്പിൻെറ 98-ാം വശത്തു പാരാ 262—ൽ താഴെ ഉദ്ധരിക്കുന്ന വാചകം കാണുന്നു. "He ordained and authorised them (Apostles) to teach all nations and rule His Church".-എല്ലാ രാജ്യക്കാരെയും പഠിപ്പിക്കുന്നതിനും, തൻെറസഭയെ ഭരിക്കുന്നതിനും താൻ അപ്പോസ്തലന്മാർക്കു് പട്ടം കൊടുക്കുകയും അവരെ അധികാരപ്പെടുത്തുകയും ചെയ്തു. പട്ടം കൊടുത്തതും അധികാരം ഏല്പിച്ചുകൊടുത്തതും എല്ലാ അപ്പോസ്തലന്മാർക്കും ഒന്നു പോലെ, അതേ ലോകം മുഴുവനെയും തൻെറ സഭയിലേക്കു് കൂട്ടിച്ചേർക്കുന്നതിനും ചേർക്കപ്പെടുന്നവരെ ഭരിക്കുന്നതിനുംതന്നെ. തുടന്നു് ആ ഗ്രന്ഥകാരൻ സഭയിലെ പൌരോഹിത്യസ്ഥാനികളായ മെത്രാന്മാർ, കശ്ശീശ്ശന്മാർ, ശെമ്മാശന്മാർ ആദിയായ വൃന്ദങ്ങളെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നു. ടി ഗ്രന്ഥത്തിൻെറ 99-ാം വശത്തു 265-ാം പാരായിൽ നിന്നു് ഒരു ഭാഗം കൂടി ഞാൻ ഉദ്ധരിച്ചുകൊള്ളട്ടെ. "Each diocese had but one bishop, who according to the existing custom received consecration from the hands of two or three bishops of the same province".—ഓരോ ഇടവകയ്ക്കും ഒരു മെത്രാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. നിലവിലിരുന്ന നടപടി അനുസരിച്ചു് ആ ഇടവക ഉൾപ്പെട്ടിരുന്ന പ്രദേശത്തെ രണ്ടോ മൂന്നോ മെത്രാന്മാരിൽ നിന്നുമാണ് അദ്ദേഹം സ്ഥാനം പ്രാപിച്ചുവന്നിരുന്നതു്.—റോമൻപാപ്പായുടെ അധികാരാതൃത്തിയിലാണെന്നു സമ്മതിക്കപ്പെട്ടിരിക്കുന്ന പാശ്ചാത്യദേശത്തെ ഇടവകകളിൽ ഒരു മെത്രാനെ വാഴിക്കുന്നതിനോ, നിയമിച്ചാക്കുന്നതിനോപോലും പാപ്പാ അധികാരം വഹിച്ചിരുന്നില്ലെന്നു് എത്രയോ സ്പഷ്ടമായി ഈ റോമൻ സഭാംഗം സമ്മതിച്ചിരിക്കുന്നു.

ഇനിയും റോമാസഭയുടെ മററൊരു ചരിത്രപണ്ഡിതനെ പരിശോധിച്ചു നോക്കാം. Philip Hughes (ഫിലിപ്പ്ഹ്യൂസ്) എന്ന ആ ഗ്രന്ഥകാരൻ ഇന്നും ജീവിച്ചിരിപ്പുണ്ട്. നാലു വാല്യങ്ങളായി അദ്ദേഹം പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചിരിക്കുന്ന ചരിത്രഗ്രന്ഥത്തിൻെറ ആദ്യത്തെ മൂന്നു വാല്യങ്ങൾ മാത്രമേ ഇതുവരെ പ്രസിദ്ധീകൃതമായുള്ളു. 1934-ൽ പ്രസിദ്ധീകൃതമായ ഒന്നാം വാല്യത്തിനു 1948-ൽ ഇറക്കിയ പരിഷ്ക്കരിച്ച രണ്ടാം പതിപ്പാണ് എൻെറ പക്കലുള്ളതു്. സഭയെപ്പററി അദ്ദേഹം പറഞ്ഞിരിക്കുന്നതു കാണുക.

"Jesus Christ and the Church together constitute the mystical Christ of which while Jesus Christ is the head of the rest of the diseples are limbs members. This is not mere metaphor but

spiritual reality," Vol. I p. 35.

യേശുക്രിസ്തുവും സഭയും ഒന്നിച്ചുചേരുന്നതാണു മൌതിക ക്രിസ്തു. യേശുക്രിസ്തു മൌതികക്രിസ്തുവിന്റെ തലയും ശിഷ്യന്മാർ അവയവങ്ങളും അഥവാ അംഗങ്ങളും ആകുന്നു. ഇതു് ഒരു രൂപകാലങ്കാരപ്രയോഗമല്ല, ഒരു ആത്മിക യാഥാർത്ഥ്യമാണു്.

സഭ എന്നു പറഞ്ഞാൽ ക്രിസ്തുവിനെ വിട്ടുള്ള ഒരു സ്ഥാപനമല്ല. എക്കാലവും താൻ മാത്രം അതിന്റെ തലവനും നാഥനുമായിരിക്കുന്ന തന്റെ വിശുദ്ധ ശരീരമാണു് ക്രൈസ്തവസഭ. "എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ എവിടെ കൂടിയിരിക്കുന്നുവോ അവിടെ--അവരുടെ ഇടയിൽ—ഞാനുമുണ്ടു്." St. Mathew XVIII: 20. "ഇതാ ലോകാവസാനത്തോളം സർവനാളുകളിലും ഞാൻ നിങ്ങളോടു കൂടിയുണ്ടു്." St. Mathew XXVIII. 20. എന്നാദിയായി, ക്രിസ്തുസഭയോടൊന്നിച്ചു് എക്കാലവും വർത്തിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതിനു ധാരാളം തെളിവുകൾ വി. വേദത്തിലുണ്ടു്. ഇങ്ങനെ ക്രിസ്തുവിന്റെ വിശുദ്ധശരീരമായി പുലരുന്ന സഭയിൽ തന്നെക്കൂടി നിയന്ത്രിക്കുന്ന തെറ്റാവരമുള്ള ഒരു പരമാധികാരിയുണ്ടെന്നു ഘോഷിക്കുന്ന റോമാസഭയുടെ ഈ പ്രമുഖ ചരിത്രകാരൻ ആദിമസഭയിലെ ഭരണക്രമത്തെ സംബന്ധിച്ചു രേഖപ്പെടുത്തിയിരിക്കുന്നതു കാണുക.

"The foundation of the whole organisation is the authority of the Apostles. The Apostle is the official witness to Christ's resurrection and he is an Apostle by the fact of Christ's Commission given to him personally. Not gifts of preaching, of organisation, not any unusual spiritual experience, not personal merit but the fact of his having been sent by Christ in this special manner is the basis of the Apostle's authority. It is this group "the twelve" is our Lord's own term for them, which in the days which follow the ascension, is found exercising a general authority. They are the centre of all the subsequent development, the missionary activities for example, the institution of the order of deacons the replacing of Judas and it is to the Apostles that St. Paul submits his claim to be acknowledged as a thirteenth Apostle." Ibid. p. 48.

ഈ സംഘടന മുഴുവന്റെയും അടിസ്ഥാനം അപ്പോസ്തലന്മാർക്കുള്ള അധികാരമായിരുന്നു. അപ്പോസ്തലൻ ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേല്പിന്റെ സാക്ഷിയും ആളാംപ്രതി തനിക്കു ക്രിസ്തുവിനാൽ നൽകപ്പെട്ട അധികാരത്താൽ അപ്പോസ്തലനായിത്തീർന്നവനുമാകുന്നു. പ്രസംഗ ചാതുര്യമോ, സംഘടനാവൈഭവമോ, ഏതെങ്കിലും പ്രത്യേക ആത്മിക അനുഭവമോ, വ്യക്തിശ്രേഷ്ഠതയോ അല്ല എന്നാലോ ഈ പ്രത്യേക വിധത്തിൽ ക്രിസ്തുവിനാൽ നിയോഗിക്കപ്പെട്ടു എന്നുള്ളതാണു് അപ്പോസ്തലന്മാരുടെ അധികാരത്തിന്റെ അടിസ്ഥാനം. കർത്താവിന്റെ പദപ്രയോഗാനുസരണം ഈ "പന്തിരുവരുടെ" സംഘമാണു് സ്വർഗ്ഗാരോഹണശേഷം പൊതു അധികാരം പ്രയോഗിച്ചുവന്നതു്. തുടർന്നുണ്ടായ എല്ലാ വികസനത്തിനും മിഷ്യനറിപ്രവർത്തനങ്ങൾക്കും ആലംബമായിരുന്നതു—കേന്ദ്രമായിരുന്നതു്--അവരായിരുന്നു. ഉദാഹരണമായി ശെമ്മാശന്മാരുടെ സ്ഥാനസ്ഥാപനവും യൂദാസ്സു പകരം ആളിനെ തിരഞ്ഞെടുക്കുന്നതും അവരാകുന്നു. പതിമൂന്നാമത്തെ അപ്പോസ്തോലനായി താൻ സ്വീകരിക്കപ്പെടേണ്ടുന്നതിനു് അവകാശവാദം വി. പൗലൂസ് സമർപ്പിക്കുന്നതും അപ്പോസ്തലന്മാർക്കാണു്--. ഗ്രന്ഥകർത്താവു പ്രതിപാദിക്കുന്ന ഈ സത്യത്തെ വിശദീകരിക്കുന്ന വാചകങ്ങൾ തുടർന്നു കാണുന്നതു വിസ്തരഭയത്താൽ ഉദ്ധരിക്കുന്നില്ല. അപ്പോസ്തോലന്മാർക്കു ലഭിച്ച അധികാരം ഏതുവിധത്തിലാണെന്നും അവർ എങ്ങനെയാണു് ആ അധികാരം പ്രയോഗിച്ചതെന്നും വിശദമല്ലേ? അവരുടെ പ്രവർത്തനരംഗങ്ങളിൽ പ്രത്യേകിച്ചു വി. പൗലൂസിന്റെ പ്രവൃത്തിസ്ഥലങ്ങളിൽ മെത്രാന്മാർ, കശീശന്മാർ, മുതലായ സ്ഥാനികൾ മുഖേന ഭരണം നടത്തിയ വിവരങ്ങളും തുടർന്നു് അപ്പോസ്തോലകാലശേഷം നിലവിൽ വന്ന ഭരണവ്യവസ്ഥയും ഈ ഗ്രന്ഥകാരൻ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു് ആ ഭാഗത്തുനിന്നും ഒന്നു രണ്ടു വാചകങ്ങൾകൂടി ഉദ്ധരിച്ചുകൊള്ളട്ടെ.

"The next stage in the development begins when death removes the Apostles Their office status, power was *unique. No one even put in a claim to be an Apostle of the second generation.* Because of the fact which constituted them. Apostles they were necessarily irreplacable. To their authority succeeded the new hier-

archy of episcopi and presby teroi and as it took their place this new hierarchy itself underwent a change'' Ibid p. 50,
സഭയുടെ വികസനത്തിന്റെ അടുത്ത പടി ആരംഭിക്കുന്നതു മരണം അപ്പോസ്തോലഗണത്തെ നീക്കം ചെയ്തുകഴിഞ്ഞപ്പോഴാണ്. അവരുടെ സ്ഥാനവും പദവിയും ശക്തിയും അതുല്യമായിരുന്നു. അവരെ പിന്തുടൎന്ന് അടുത്ത തലമുറയിൽ പ്രത്യക്ഷപ്പെട്ടയാവനൊരുത്തനും അവരുടെ അപ്പോസ്തോലത്വത്തിനു സമമായ നിലയ്ക്കു അവകാശവാദം പുറപ്പെടുവിച്ചില്ല. എന്തുകൊണ്ടെന്നാൽ അവരെ അപ്പോസ്തോലന്മാരായി നിയോഗിച്ച വസ്തുതപ്രകാരം അവരുടെ സ്ഥാനം വീണ്ടും സ്ഥാപിക്കപ്പെടുവാൻ പാടില്ലാത്തതാകുന്നു. അവരുടെ അധികാരസ്ഥാനത്തേക്ക് എപ്പിസ്കോപ്പന്മാരും, കശ്ശീശന്മാരുമായ പുതിയ പുരോഹിതാധിപത്യം സ്ഥാനം പ്രാപിച്ചു. അങ്ങനെ പുതിയ പൗരോഹിത്യാധിപത്യത്തിനു പഴയതിൽ നിന്നു് ഒരു വ്യത്യസ്തത ഉത്ഭവിക്കുകയും ചെയ്തു.

ഇങ്ങനെ സഭയുടെ പ്രഥമതലമുറയിൽ സഭയുടെ സ്ഥാപനവും, വിളിച്ചുകൂട്ടിയവരുടെ—ക്രിസ്തു കഴിഞ്ഞു്—സമത്വനിലയും, ആ കാലഘട്ടത്തിലെ ഭരണക്രമവും വി. വേദപുസ്തകാനുസരണവും, പ്രമുഖരായ മൂന്നു റോമൻ സഭാചരിത്രകാരന്മാരുടെ അഭിപ്രായങ്ങളിൽ നിന്നും നാം ചുരുക്കമായി കണ്ടു കഴിഞ്ഞു. ഇവിടെ എങ്ങും തന്നെ ഒരപ്പോസ്തോലൻ മററു് അപ്പോസ്തോലന്മാരേക്കാൾ പ്രാധാന്യം അർഹിക്കുന്നവനോ, മററുള്ളവരുടെ മേൽ അധികാരമുള്ളവനോ, ആണെന്നു കാണുന്നില്ല. അപ്രകാരം തന്നെ ഒരപ്പോസ്തോലനാൽ സ്ഥാപിക്കപ്പെട്ട ഒരു പ്രാദേശികസഭയിന്മേൽ മററൊരപ്പോസ്തോലനു് എന്തെങ്കിലും അവകാശാധികാരമുള്ളതായോ, ആകമാനസഭയെ സംബന്ധിക്കുന്ന കാൎയ്യത്തിൽ അപ്പോസ്തോലന്മാരും, പുരോഹിതവൃന്ദവും കൂടി ഒന്നുചേർന്നു പ്രവർത്തിക്കുന്നതൊഴികെ ഒരു വ്യക്തിയുടെ പരമാധികാരത്തിനു വിധേയമായിരുന്നതായോ കാണുന്നില്ല. എന്നാൽ ഈ വക അനിഷേധ്യസത്യങ്ങളെ നിരാകരിച്ചു്, വി. പത്രോസിന്മേലാണു സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതെന്നും, പത്രോസ് അപ്പോസ്തോലഗണത്തിൽ പരമാധികാരിയായിരുന്നെന്നും, ആ പരമാധികാരം പിൻതുടർച്ചയിൽ റോമായിൽ മെത്രാനായി വരുന്ന ഏതു വിശുദ്ധനും, കൊള്ളരുതാത്തവനും, കൊലപാതകിക്കും ലഭിച്ചാണ് നിലനിന്നുവരുന്നതെന്നും ഒരു കഴമ്പില്ലാവാദം റോമാസഭ വച്ചുപുലത്തിവരുന്നുണ്ടു്. ആ തത്വോപദേശത്തിൻകീഴിൽ ലോകമൊട്ടുക്കയിലുമുള്ള ക്രൈസ്തവരെ അണിനിരത്തുവാൻ കാട്ടിക്കൂട്ടിയ വികൃതികളുടേയും, കൊള്ളരുതായ്കകളുടേയും, വിഷംകൊടുക്കലിന്റേയും, കൊലപാതകങ്ങളുടേയും നീണ്ട നീണ്ട പട്ടികകളാണു റോമാസഭയുടെ ചരിത്രം. വി. പത്രോസിന്റെ നാമത്തിൽ ചമച്ചിട്ടുള്ള കള്ളപ്രമാണങ്ങളും, കള്ളച്ചരിത്രങ്ങളും, കാലാന്തരത്തിൽ ഗ്രഹിച്ചതുമൂലമാണ്, പാശ്ചാത്യജനത, നിഖ്യാ സുന്നഹദോസിലെ ആറാം നിശ്ചയപ്രകാരം പാശ്ചാത്യദേശങ്ങളിൽ മുഴുവനും അധികാരിയായിത്തീർന്ന റോമാ മെത്രാന്റെ ഭരണത്തിൽ നിന്നും ഓടി അകന്നു രക്ഷപ്പെട്ടതു്. ഇന്നും അങ്ങനെ രക്ഷപെട്ടുകൊണ്ടിരിക്കുന്നതും; ഇംഗ്ലണ്ടു്, അയർലണ്ടു്, സ്കോട്ലണ്ടു് എന്നീ ബ്രിട്ടീഷ് ദ്വീപുകളിൽ അടക്കി ഭരണം നടത്തിയ റോമാമെത്രാൻ, അവിടെ രാജാവിനെ വാഴിച്ചാക്കവാൻ അധികാരം വഹിച്ചിരുന്ന പാപ്പായെ, വലിച്ചു് ദൂരെ എറിഞ്ഞില്ലേ? ഇന്നു് എത്ര ചെറിയൊരു ശതമാനം മാത്രമാണ് ആ ദേശങ്ങളിൽ റോമൻസഭാംഗങ്ങൾ. റോമാ സഭേ! നീ ആ കരകളിൽ പരാജയമടഞ്ഞില്ലേ! ഫ്റാൻസിൽ രാജാവിനെ ഇഷ്ടാനുസരണം നിയമിച്ചാക്കുന്നതിനും, നിയന്ത്രിക്കുന്നതിനും, ജനങ്ങളെ ഒന്നടങ്കം അണിനിരത്തി കാണുന്നതിനും ഭാഗ്യമുണ്ടായിരുന്ന റോമാ മെത്രാനു് ഇന്നു ഫ്റാൻസിൽ അനുയായികൾ എത്രവരും? ഇങ്ങനെ യൂറോപ്യൻ രാജ്യങ്ങളിൽ മുഴുവനും നാശത്തിന്റെയും അധഃപതനത്തിന്റെയും സമ്പൂർണ്ണ ചിത്രം വരച്ചുകണ്ട റോമാസഭ വെമ്പലോടെ പറയുന്നു! ആത്മരക്ഷയ്ക്ക് ഓടി അവിടേക്കെത്തുവാൻ. ഇന്നത്തെ കമ്യൂണിസ്റ്റ് രാജ്യങ്ങളിൽ തങ്ങളുടെ ആദർശത്തിനു് വിപരീതമായി നിലകൊള്ളുന്നവരെ കൊന്നൊടുക്കുന്നു എന്നു് ആരോപണം മുഴക്കുന്ന റോമാസഭേ, നിന്റെ ഏട്ടിൽ കാണുന്ന കൊലകളുടെ ഒരു ചെറിയ പട്ടിക ഇതാ ഞാനുദ്ധരിക്കുന്നു. എന്തിനു് ഇതുചെയ്തു എന്നു പറയുമോ?

1480 മുതൽ 1809....ൽ നെപ്പോളിയൻ ചക്രവർത്തിയാൽ നിറുത്തലാക്കപ്പെടുന്നതുവരെ സ്പെയിൻ രാജ്യത്തു മാത്രം പാപ്പാധിപത്യം അഭംഗുരമായി നിലനിറുത്തുവാൻ പീഡിപ്പിക്കപ്പെട്ടിട്ടുള്ളവരുടെ കണക്കു് ഔദ്യോഗികമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണു് ഞാൻ ഈ ഉദ്ധരിക്കുന്നതു്.

അവരെ വിധിച്ച "പരിശുദ്ധ"ന്മാരുടെപേരുകളാണു് ഓരോ കണക്കിന്റെയും ആദ്യം ചേർത്തിരിക്കുന്നതു്.

ചെറുകഥ.

# ജീവിതനൈരാശ്യത്തിൽ നിന്ന്—?

(ഫാ. ജോസ് പുലിക്കോട്ടിൽ, കുന്നംകുളം)

അസ്തമനസൂര്യന്റെ ചെങ്കതിർപ്രഭയേറ്റ് മിന്നിത്തിളങ്ങുന്ന സ്വർണ്ണാഭരണശാലകൾ, നയനാനന്ദകരങ്ങളായ ജൗളിക്കടകൾ, അംബരചുംബികളായ മനോഹരസൗധങ്ങൾ, അനേകം വാഹനങ്ങൾ ദ്രുതഗതിയിൽ ഓടിക്കൊണ്ടിരിക്കുന്ന തെരുവീഥികൾ, എങ്ങും ജനക്കൂട്ടം. എവിടെയും ഉന്മേഷജന്യങ്ങളായ രംഗങ്ങൾ.

ഒരു ഗ്രാമീണനായ ഞാൻ, അന്ന് ആ പരിഷ്കൃതപട്ടണത്തിൽ തികച്ചും അപരിചിതനായിരുന്നു. പട്ടണത്തിലെ കാഴ്ചകൾ കണ്ടാസ്വദിച്ച് ഞാൻ കുറെ ദൂരം നടന്നുപോയി. സമയം അഞ്ചുമണി കഴിഞ്ഞു. ലോഡ്ജിലേക്കു തിരിച്ചുപോകുമ്പോൾ ഒരു സ്നേഹിതനെ വഴിമദ്ധ്യേ കണ്ടുമുട്ടുവാൻ ഇടയായി. അയാൾ ചോദിച്ചു "നടക്കുവാനിറങ്ങിയതായിരിക്കും. അല്ലെ."

"അതെ. ഓരോ കാഴ്ചകൾ കണ്ട് ഇത്രയും ദൂരം നടന്നത് ഞാൻ അറിഞ്ഞതേയില്ല. ഹാ! എന്തൊരു മനോഹരപട്ടണം" ഞാൻ പറഞ്ഞു.

"ഈ സ്ഥലം സന്ദർശിക്കുന്ന ഏതൊരുവനേയും ആകർഷിക്കുന്ന ഒരു മനോഹരദേവാലയം ഈ പട്ടണത്തിലുണ്ട്. ഒരു കുന്നിൻപുറത്താണ് അതു സ്ഥിതിചെയ്യുന്നത്. നമുക്ക് അവിടെ പോയി ദേവാലയവും സന്ദർശിച്ച് അല്പനേരം അവിടെയിരുന്ന് വിശ്രമിക്കാം." സ്നേഹിതൻ പറഞ്ഞു.

ഞാൻ എന്റെ സ്നേഹിതന്റെ അഭിപ്രായത്തോടു യോജിച്ചു. ഞങ്ങൾ സാവധാനം അ

| | |
|---|---|
| Torquemada | |
| ജീവനോടെ തീയിൽ ദഹിപ്പിക്കപ്പെട്ടവർ | 10220 |
| „ | 6480 |
| മറുവിധത്തിൽ ശിക്ഷിക്കപ്പെട്ടവർ | 97371 |
| | 114071 |
| Diego Deza | |
| ജീവനോടെ ദഹിപ്പിക്കപ്പെട്ടവർ | 2592 |
| „ | 829 |
| മറുവിധത്തിൽ ശിക്ഷിക്കപ്പെട്ടവർ | 32952 |
| | 36373 |
| Cardinal Jimenez de Cisneros | |
| ജീവനോടെ ദഹിപ്പിക്കപ്പെട്ടവർ | 3564 |
| „ | 2232 |
| മറുവിധത്തിൽ ശിക്ഷിക്കപ്പെട്ടവർ | 48059 |
| | 53855 |
| Adrian de Florencia | |
| ജീവനോടെ ദഹിപ്പിക്കപ്പെട്ടവർ | 1620 |
| „ | 540 |
| മറുവിധത്തിൽ ശിക്ഷിക്കപ്പെട്ടവർ | 21835 |
| | [illegible] |
| പലരുടെ വിധികളിൻപ്രകാരം— | |
| ജീവനോടെ ദഹിപ്പിക്കപ്പെട്ടവർ | 35534 |
| „ | 18637 |
| മറുവിധത്തിൽ ശിക്ഷിക്കപ്പെട്ടവർ | 293533 |
| | 347704 |

ആകെ ശിക്ഷിക്കപ്പെട്ടവരുടെ മൊത്തംസംഖ്യ അഞ്ചുലക്ഷത്തി എഴുപത്താറായിരത്തി പതിനെട്ട് (576018). ഇതെന്തിനുവേണ്ടി? കെട്ടിപ്പടുത്തുണ്ടാക്കിയ അധികാരം നിലനിറുത്തുന്നതിനുവേണ്ടി മാത്രമല്ലേ? മനസ്സാക്ഷി മരിച്ച ഒരുവനല്ലാതെ സജീവ മനസ്സാക്ഷിയുള്ളവനു റോമൻ സഭയിലെ ഉപദേശങ്ങൾ വഹിച്ചുകൊണ്ടുപോകുവാൻ സാധിച്ചുവരുമോ?

വിഷയത്തിലേക്കു ഞാൻ തിരിച്ചുവരാം. റോമൻ സഭാംഗം വിശ്വസിക്കണം, പത്രോസിന്മേൽ സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്ന്, പോരാ! ആ പത്രോസാണ് ലോകമൊക്കെയിലുമുള്ള ക്രൈസ്തവസഭയുടെ പരമാധികാരിയെന്ന്. ആയില്ല, ഇന്നത്തെ പാപ്പായും പത്രോസാണെന്നു വിശ്വസിച്ചേ ആത്മരക്ഷ ലഭിക്കയുള്ളു! അപ്പോസ്തോലകാലത്തും അടുത്ത തലമുറയിലും ഇല്ലാതിരുന്ന വാദമുഖങ്ങളാണ് ഇവയെല്ലാമെന്നു മുകളിൽ നാം കണ്ടുകഴിഞ്ഞു. ഈ വാദങ്ങളും അതിനാസ്പദമായി ഉപയോഗിക്കുന്ന ആധാരങ്ങളും അല്പമൊന്നു പരിശോധിച്ചുനോക്കാം.

(തുടരും)

ന്നിൻപുറത്തേക്കു നടന്നു.

അനേക വിദഗ്ദ്ധശില്പികളാൽ പണിചെയ്യപ്പെട്ട ആ മനോഹരദേവാലയം ഞങ്ങൾ സന്ദർശിച്ചു. ആ ദേവാലയത്തിൽ മുട്ടുകുത്തി പ്രാർത്ഥിച്ച ശേഷം ഞങ്ങൾ പുറത്തേക്കിറങ്ങി.

"നമുക്ക് ആ പാറപ്പുറത്തു് അല്പം നേരം വിശ്രമിക്കാം" സ്നേഹിതൻ നിർദ്ദേശിച്ചു. ഞങ്ങൾ ഇരുവരും ആ പള്ളിക്കു തൊട്ടടുത്തുള്ള ചെറിയ പാറക്കൂട്ടത്തിന്റെ മുകളിൽ കയറിയിരുന്നു. ദേവാലയപരിസരങ്ങളിൽ വിടർന്നുനിന്നിരുന്ന സുഗന്ധവാഹിനികളായ കുസുമങ്ങളെ തലോടിക്കൊണ്ടു ഞങ്ങളുടെ സമീപമെത്തിയ മന്ദമാരുതൻ, നടന്നു ക്ഷീണിതരായ ഞങ്ങൾക്കു് തെല്ലൊരാശ്വാസം നൽകി. നേരം സന്ധ്യയോടടുത്തു.

ഞങ്ങൾ അവിടെയിരുന്നു് പട്ടണത്തിലെ ഓരോരോ കാഴ്ചകളേക്കുറിച്ചു് സംസാരിച്ചു. അല്പസമയം കഴിഞ്ഞപ്പോൾ കുറച്ചകലെനിന്നു് ഒരു നേരിയ മണിനാദം ഞങ്ങൾ കേട്ടു.

ഞാൻ ചോദിച്ചു. "എവിടെനിന്നാണു് ആ നേരിയ മണിനാദം."

"അതാ നോക്കു! ഒരു ജനക്കൂട്ടം ദേവാലയത്തെ ലക്ഷ്യമാക്കി വരുന്നതു്. ഒരു മൃതദേഹവും വഹിച്ചുകൊണ്ടുള്ള വിലാപയാത്രയാണതു്. അവിടെ നിന്നാണു് ആ മണിനാദം". സ്നേഹിതൻ മറുപടി പറഞ്ഞു.

ഞാൻ ആ ഭാഗത്തെ ലക്ഷ്യമാക്കി നോക്കി. "വലിയ ജനക്കൂട്ടം. അധികവും പാവപ്പെട്ടവർ. വല്ല തൊഴിലാളി നേതാക്കന്മാരുടെയും മൃതദേഹമായിരിക്കാം" ഞാൻ എന്റെ സംശയം പ്രകടിപ്പിച്ചു.

"ആ വിലാപയാത്ര അടുത്തടുത്തു വന്നു. ഒന്നു രണ്ടു പ്രാവുകൾ ആ ശവമഞ്ചത്തെ ലക്ഷ്യമാക്കി ദേവാലയത്തിന്റെ മണിമാളികയിൽനിന്നും പറന്നുപോയി.

ആ മൃതദേഹം ഒരു ധനാഢ്യന്റേതാണു്" സ്നേഹിതൻ പറഞ്ഞു. വിലാപയാത്രയിൽ പങ്കുകൊണ്ടിരുന്ന ആ ജനക്കൂട്ടം, എന്റെ സ്നേഹിതന്റെ മറുപടിയിൽ എനിക്കു് സംശയം ജനിപ്പിച്ചു.

"എന്തു്!" ഞാൻ ഉത്സാഹപൂർവ്വം ചോദിച്ചു.

"സ്നേഹിതാ! അയാൾ ഒരു ധനവാൻ തന്നെയായിരുന്നു. പക്ഷേ അയാളുടെ ജീവിതത്തിൽ പല രഹസ്യങ്ങൾ മറഞ്ഞുകിടപ്പുണ്ടു്." ഇതായിരുന്നു വീണ്ടും സ്നേഹിതന്റെ മറുപടി.

ആ വിലാപയാത്ര ദേവാലയത്തെ സമീപിച്ചു പള്ളിമേടയിൽ എത്തിച്ചേർന്നു. യഥാക്രമം പുരോഹിതന്മാർ ശവസംസ്കാരശുശ്രൂഷ നിർവ്വഹിച്ചു. ഞങ്ങളും ഭക്തിപുരസ്സരം അതിൽ പങ്കുകൊണ്ടു. വീണ്ടും ഞങ്ങൾ ആ പൂനിലാവിൽ ആ പാറപ്പുറത്തു് പോയി ഇരുന്നു. പരേതനായ ആ മനുഷ്യന്റെ പൂർവ്വചരിത്രം അറിയുവാൻ ജിജ്ഞാസുവായിരുന്ന ഞാൻ, അതു പറയുവാനായി സ്നേഹിതനെ നിർബന്ധിച്ചു. അയാൾ ഇപ്രകാരം കഥ തുടർന്നു.

"പരേതനായ വർക്കിച്ചേട്ടൻ ഈ ദേവാലയത്തിലെ കൈക്കാരനായിരുന്നു. അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമത്താലായിരുന്നു ഈ ദേവാലയം ഇത്രയും പുരോഗതി പ്രാപിച്ചതു്: അയാൾ ഒരു ധനാഢ്യനുമായിരുന്നു. ഈ ദേവാലയത്തിനു വേണ്ടിയും ഇടവകയ്ക്കു വേണ്ടിയും പാവപ്പെട്ട ജനങ്ങളുടെ നന്മയ്ക്കു വേണ്ടിയും തന്നാൽ കഴിയുന്നത്ര പ്രയത്നങ്ങൾ അയാൾ ചെയ്തുവന്നു. പക്ഷേ കാലചക്രം ഒന്നു തിരിഞ്ഞുപോയി. അയാളുടെ ഭാര്യയ്ക്കു് ഒരു സുഖക്കേടു പിടിപെട്ടു. പല വിദഗ്ദ്ധഡോക്ടർമാർ ചികിൽസിച്ചു. പക്ഷേ ഫലമുണ്ടായില്ല. കുറച്ചുദിവസങ്ങൾക്കുള്ളിൽ അയാളുടെ പ്രേമഭാജനം ഈ ലോകത്തോടു യാത്രപറഞ്ഞു. അന്നു മുതൽ അയാൾ ദേവാലയത്തിലേക്കു വരാതായി. കൈക്കാരസ്ഥാനം രാജിവച്ചു. അതു മാത്രമോ? അയാൾ തികച്ചും ഒരു നിരീശ്വരവാദിയുമായി. "എന്തു ദൈവം, എന്തു പള്ളി! എന്റെ ഭാര്യയുടെ സൗഖ്യത്തിനായി ഞാൻ എത്ര പ്രാവശ്യം പ്രാർത്ഥിച്ചു; ഉപവസിച്ചു. പക്ഷേ എന്തു ഫലം." ഇതായിരുന്നു ആരെങ്കിലും അതിനേക്കുറിച്ചു ചോദിച്ചാൽ അയാൾ പറയാറുണ്ടായിരുന്ന മറുപടി:

അന്നു് ഒരുദിവസം പട്ടണത്തിൽ അയാൾ വെള്ളിത്തുട്ടുകൾ വാരിവിതറി. അങ്ങനെ ഇവിടെ നഗരാധിപനായി. പലർക്കും അയാൾ ആദരണീയനായിത്തീർന്നെങ്കിലും പട്ടിണിപ്പാവങ്ങളുടെ പരശത്രുവായി രൂപാന്തരപ്പെട്ടു.

വർക്കിച്ചേട്ടന്റെ മകൻ ബി. എസ് സി. പാസായി, മിലിട്ടറിയിൽ ഒരു ഉയർന്ന ഉദ്യോഗസ്ഥനായി. വലിയ വിദ്യാഭ്യാസബിരുദങ്ങൾ സമ്പാദിച്ച അയാളുടെ മകൾക്കും ബോംബേ പട്ടണത്തിൽ ഒരു നല്ല ജോലി ലഭിച്ചു. അങ്ങനെ അയാളുടെ സമ്പാദ്യം വർദ്ധിച്ചുവന്നു. കൊച്ചു പുരയിടങ്ങൾ പോലും അയാൾക്കു് പണയമെഴുതിയിരുന്ന പല പാവങ്ങളും വഴിയാധാരമാക്കപ്പെട്ടു!

നിസ്തുല്യകരുണാവാരിധിയായ സർവ്വശക്തൻ, നഷ്ടപ്പെട്ടുപോയ തന്റെ മകനെ, തിരിച്ചുവരുത്തുവാനായി ഓരോരോ മാർഗ്ഗങ്ങളിൽ കൂടി വിളിക്കു

വാൻ ആരംഭിച്ചു. ഒരുദിവസം മദ്യപിച്ച് മദോന്മത്തനായിരിക്കുമ്പോൾ അയാൾക്ക് ഒരു കമ്പിസന്ദേശം ലഭിച്ചു. അയാൾ അലസതയോടെ ആ കമ്പിസന്ദേശം തുറന്നു.

"നിങ്ങളുടെ മകൻ ജേക്കബ് ശത്രുസൈന്യത്തിൽ അകപ്പെട്ട് മരിച്ചുപോയതായി കരുതുന്നു."

അയാളുടെ ലഹരിതാനേ മാഞ്ഞുപോയി. അയാൾ മാറത്തടിച്ചു. നിലവിളിച്ചു. വർക്കിച്ചേട്ടന്റെ മകന്റെ മരണവാർത്തയിൽ അനുശോചനം രേഖപ്പെടുത്തുന്നതിനായി പല പ്രമുഖവ്യക്തികളും അവിടെ വന്നുചേർന്നു.

കുറേ ദിവസങ്ങൾ മകന്റെ മരണവാർത്ത അയാളെ ദുഃഖിപ്പിച്ചെങ്കിലും കാലക്രമത്തിൽ ആ വ്യഥയെല്ലാം നീങ്ങിപ്പോയി. അനുഗ്രഹസമൃദ്ധനായ ദൈവം, തന്നെ വാൽസല്യപുരസ്സരം വിളിച്ചതായ ശബ്ദം അയാൾ അപ്പോഴും ശ്രദ്ധിച്ചില്ല. വക്കിച്ചേട്ടൻ വീണ്ടും ആ നാസ്തികജീവിതം തുടന്നു.

എന്റെ സ്നേഹിതന്റെ ശബ്ദം ഇടറി. ഒരു ക്രുമൻ ഉം ഉം എന്നു മൂളിക്കൊണ്ട് ഞങ്ങളുടെ തലയ്ക്കു മീതെ പറന്നുപോയി. എങ്ങും ഒരു ശ്മശാനമൂകത വ്യാപിച്ചതായി എനിക്കു തോന്നി. എന്റെ സ്നേഹിതൻ കഥ തുടർന്നു. "പാപികളുടെ തിരിച്ചുവരവിൽ ആഹ്ളാദചിത്തനാകുന്ന ദൈവം വീണ്ടും അയാളെയൊന്നു വിളിച്ചുനോക്കി. ഒരു ദിവസം സായാഹ്നത്തിൽ തന്റെ ബംഗ്ളാവിന്റെപൂമുഖത്തിരുന്നു ചില പ്രമുഖ വ്യക്തികളുമായി സംഭാഷണം നടത്തിക്കൊണ്ടിരിക്കുമ്പോൾ ഒരു ജട്ക്കാവണ്ടി വർക്കിച്ചേട്ടന്റെ ബംഗ്ളാവിന്റെ മുററത്തു വന്നു നിന്നു. വല്ലമാന്യ അതിഥികളുമായിരിക്കും എന്നു കരുതിവർക്കിച്ചേട്ടൻ ജിജ്ഞാസയോടെ ആ വണ്ടിയിലേക്കു സൂക്ഷിച്ചു.

യൗവ്വനയുക്തയും സൗന്ദര്യവതിയുമായ ഒരു സ്ത്രീയെ, നാലാളുകൾ ആ വണ്ടിയിൽനിന്നു താഴെയിറക്കി. അവളുടെ കൈകാലുകൾ ബന്ധിക്കപ്പെട്ടിരുന്നു. അവൾ എന്തൊക്കെയോ അസഭ്യങ്ങൾ പുലമ്പിക്കൊണ്ടിരുന്നു. ആ യുവതിയെ വഹിച്ചുകൊണ്ട് അവർ വർക്കിച്ചേട്ടന്റെ ബംഗ്ളാവിന്റെ പൂമുഖത്തെ സമീപിച്ചു. "എന്തു്. എന്റെ മകൾ സൂസന്നയോ?" വക്കിച്ചേട്ടൻ ആശ്ചര്യപൂർവ്വം ചോദിച്ചു. നാലഞ്ചു ദിവസങ്ങൾക്കു മുമ്പ് മകൾക്ക് ഭ്രാന്തിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയെന്നും നിവൃത്തിയില്ലാതായപ്പോൾ അവളെ നാട്ടിലേക്ക് കൊണ്ടുവന്നതാണെന്നും അവർ വക്കിച്ചേട്ടനെ അറിയിച്ചു. വക്കിച്ചേട്ടനു യാതൊന്നും സംസാരിപ്പാൻ കഴിഞ്ഞില്ല. അയാൾ ഇതികർത്തവ്യതാമൂഢനായിത്തീർന്നു.

വക്കിച്ചേട്ടൻ ചിന്തിച്ചു; തന്റെ ഭാര്യയുണ്ടായിരുന്നെങ്കിൽ!! പല മാനസികഡോക്ടർമാർ അവളെ ചികിൽസിച്ചു. പക്ഷേ ഫലമുണ്ടായില്ല. "ദൈവത്തോടു യാചിക്കു" എന്നു പലരും നിർദ്ദേശിച്ചു. "ഭാര്യയുടെ സൗഖ്യത്തിനായി ഞാൻ യാചിച്ചിട്ടും സൗഖ്യം നൽകുവാൻ കെല്പില്ലാത്തവനാണ് ദൈവം. ആ ദൈവത്തോടോ യാചിക്കേണ്ടതു്?." ഇതായിരുന്നു അയാളുടെ മറുപടി.

വർക്കിച്ചേട്ടൻ അയാളുടെ സ്വത്തിന്റെ അധികഭാഗവും മന്ത്രവാദികൾക്കും ഡോക്ടറന്മാക്കുമായി നൽകി, അയാളുടെ മകളുടെ സൌഖ്യത്തിനുവേണ്ടി. പക്ഷെ ഫലം നാസ്തിയായിരുന്നു. തന്റെ നിത്യച്ചെലവുകൾക്കുപോലും വകയില്ലാത്തനില വന്നുചേർന്നു. അയാളുടെ വൻമാളിക പണയമെഴുതി. നിരാശയുടെ പാഴ്ക്കുണ്ടിൽ അയാൾ ആഴ്ത്തപ്പെട്ടു. ഉന്മേഷരഹിതനായി. സ്നിഗ്ദ്ധശീതളമായ പ്രഭാതവായു മന്ദം മന്ദം അയാളുടെ ശയനമുറിയിലേക്ക് പ്രവേശിക്കുമ്പോൾ മാത്രമേ രാത്രി മുഴുവൻ ഉറക്കമില്ലാതെ കഴിച്ചുകൂട്ടുന്നതന്റെ നേത്രങ്ങൾനിദ്രാധീനങ്ങളാകാറുള്ളു.പകൽ മുഴുവൻഒന്നിലും ഉന്മേഷമില്ലാത്തവനായും ഉത്സാഹമില്ലാത്തവനായും അയാൾ കഴിച്ചു കൂട്ടി. തന്റെ ജോലിക്കു പോലും ശ്രദ്ധയായി മുൻസിപ്പൽ ആപ്പീസിൽ പോകാതായി. നാലുദിക്കിലും വ്യാപിച്ചതായ കാർമേഘം തന്റെ സുഖസൂര്യനെ ജീവിതത്തിന്റെ മദ്ധ്യാഹ്നത്തിൽ തന്നെമറച്ചു കഴിഞ്ഞിരിക്കുന്നു എന്നും, ആ കാർമേഘപടലങ്ങളുടെ അന്തരാളത്തിൽ ആ സൂര്യബിംബം തീരെ അസ്തമിച്ചുപോയെന്നും, തന്റെ ജീവിതകാലത്തിൽ ഇനി ഒരിക്കലും അതിനെ കാണ്മാനുള്ള ഭാഗ്യം തനിക്കു ലഭിക്കയില്ലെന്നും അയാൾ സങ്കല്പിച്ചു. ചില ദിവസങ്ങൾ പട്ടിണിയായും കഴിച്ചുകൂട്ടേണ്ടി വന്നു. ഇനി മരിക്കയാണ് ഉത്തമമെന്ന് അയാൾ സ്വയം തീരുമാനമെടുത്തു. ഒരു ദിവസം രാത്രി ഈ ദേവാലയപരിസരത്തിലേക്ക് അയാൾ കടന്നുവന്നു: ശവക്കോട്ടയ്ക്കടുത്തുള്ള കിണററിലേക്ക് അയാൾ കുതിച്ചു ചാടി–" ഇത്രയും കഥ തുടർന്നശേഷം സ്നേഹിതൻ പഞ്ഞു. "സ്നേഹിതാ, നിരാശ മനുഷ്യനെ എത്രയധികം അധഃപതിപ്പിക്കുന്നു, വിശ്വാസഹീനതയല്ലെ അതിനു് കാരണം എന്ന് ഞാൻ പലപ്പോഴും ചിന്തിക്കാറുണ്ട്. ജീവിതസ്ഥൈര്യമില്ലായ്മയാണല്ലോ ഈ നൈരാശ്യത്തിനു കാരണം. ദൈവം നൽകിയ ജീവനെ, ജീവിതനൈരാശ്യം മൂലം സ്വയം അപമൃത്യുവിനിരയാക്കുകയോ? ഹാ– എത്ര ശോചനീയം!

"ശരിയാണ്, സ്നേഹിതാ. ജീവിതനൈരാശ്യം മനുഷ്യനെ ബുദ്ധിശൂന്യനാക്കുന്നു" ഞാൻ മറുപടി പറഞ്ഞു. എന്റെ സ്നേഹിതൻ വീണ്ടും കഥതുടർന്നു.

ദീർഘക്ഷമയുള്ളവനായ ദൈവമുണ്ടോ അവനെ കൈവിടുന്നു. ശബ്ദം കേട്ടുണർന്ന പള്ളിയിലെ വികാരിയച്ചൻ ശവക്കോട്ടയെ ലക്ഷ്യമാക്കിനടന്നു. ആരോ കിണററിൽ വീണിട്ടുണ്ടെന്നു മനസ്സിലാക്കിയ അദ്ദേഹം ഒന്നുരണ്ടു പേരെ വേഗം വിളിച്ചു കൊണ്ടുവന്നു കിണററിലേക്കിറക്കി വർക്കിച്ചേട്ടനെ രക്ഷപെടുത്തി.

വർക്കിച്ചേട്ടൻ ആ ദേവാലയത്തിന്റെ വരാന്തയിൽ മലർന്നു കിടന്നു. ആ പുരോഹിതൻ അയാളെ ശുശ്രൂഷിച്ചു. അദ്ദേഹം വർക്കിച്ചേട്ടന്റെ ചെവിയിൽവേദപുസ്തകത്തിൽനിന്നു ചില വേദോക്തികൾ ഉച്ചരിച്ചു. ഒന്നാമതായി അദ്ദേഹം, നീതിമാനായ ഇയ്യോബിന്റെ കഥ അയാളെ പറഞ്ഞുമനസ്സിലാക്കി. വർക്കിച്ചേട്ടന്റെ കണ്ണുകളിൽ നിന്നു് കണ്ണുനീർ ധാരധാരയായി ഒഴുകി. അയാളുടെ ഹൃദയത്തിൽ പെട്ടെന്നു് ഒരു കോളിളക്കം ഉണ്ടായി. അയാൾ ചിന്തിച്ചു. പട്ടക്കാരൻ വീണ്ടും അയാളെ ഉപദേശിച്ചു. ദാവീദു പ്രവാചകൻ തന്റെ അനുഭവത്തിൽ നിന്നു് പറയുന്നു "കൂരിരുൾ താഴ്വരയിൽ കൂടി നടന്നാലും ഞാൻ ഒരനത്ഥവും ഭയപ്പെടുകയില്ല....നീ എന്നോടു കൂടെയിരിക്കുന്നവല്ലോ" (സങ്കീ. 23. 4). "താൻ (ക്രിസ്തു) തന്നെ പരീക്ഷിതനായി കഷ്ടം അനുഭവിച്ചിരിക്കയാൽ പരീക്ഷിക്കപ്പെടുന്നവർക്കു സഹായിപ്പാൻ താൻ കഴിവുള്ളവനാകുന്നു" (എബ്രാ. 2. 18) അപേക്ഷിപ്പിൻ, എന്നാൽ നിങ്ങളുടെ സന്തോഷം പൂർണ്ണമാംവണ്ണം നിങ്ങൾക്കു ലഭിക്കുമെന്നും കണ്ടാലും ഞാൻ ലോകാവസാനത്തോളം നിങ്ങളോടു കൂടെയുണ്ടു് എന്നും തുടങ്ങിയ വേദോക്തികൾ നമുക്കു് ആശ്വാസകരങ്ങളാണു്. അതിനാൽ "ദൈവത്തിന്റെ അടുക്കൽ മടങ്ങിച്ചെന്നു് അനുഗ്രഹത്തോടു സകല അകൃത്യത്തെയും പോക്കി എന്നെ കൈക്കൊള്ളണമേ" (ഹോശ. 14–2) ദൈവമെ എന്റെ പാപം നീക്കി എന്നെ വെടിപ്പാക്കണമെ (സങ്കീ. 51–1. 2) എന്നു് നിലവിളിച്ചു പറയുക–പാപികളുടെ തിരിച്ചു വരവിൽ ആനന്ദിക്കുന്ന ദൈവം നിന്നേയും സ്വീകരിക്കും. നിരാശയ്ക്കു് അധീനനാകാതെ വിശ്വാസത്തോടെ ജീവിതം മുന്നോട്ടു നയിക്കുക".

"പ്രിയപ്പെട്ട അച്ചാ! എനിക്കു വേണ്ടി അപേക്ഷിക്കണമെ" തൊണ്ടയിടറിക്കൊണ്ടു് വർക്കിച്ചേട്ടൻ ഉച്ചരിച്ചു. അയാൾസത്യകുമ്പസാരംഅനുഷ്ഠിച്ചു.

കാലചക്രം ഒന്നുകൂടി തിരിഞ്ഞു. വർക്കിച്ചേട്ടനു് മാതൃകാപരമായ ഒരു ജീവിതം വീണ്ടും തുടരുവാൻ സാധിച്ചു.

ഞാൻ എന്റെ സ്നേഹിതനോടു് ഇടയ്ക്കു കയറി പെട്ടെന്നു പറഞ്ഞുപോയി. "ദൈവം എത്ര ദീർഘക്ഷമയുള്ളവൻ".

"അതേ" സ്നേഹിതൻ തുടർന്നു. ഒന്നു രണ്ടു വർഷത്തിനകം അയാൾ വീണ്ടും ഈ പള്ളിയുടെ കൈക്കാരനായി ചാർജ്ജെടുത്തു. അയാൾ പാവപ്പെട്ടവരുടെ ഒരു ഉത്തമസ്നേഹിതനായി. ഞാൻ ചുരുക്കിപറയട്ടെ. സമയം കുറെയേറെയായല്ലോ. നിരന്തരമായ പ്രാത്ഥനയാലും ഉപവാസത്താലും വിദഗ്ദ്ധഡോക്ടറന്മാരുടെ ചികിൽസയാലും അയാളുടെ മകൾ സൌഖ്യം പ്രാപിച്ചു. സ്നേഹിതാ ഇതു് അതിശയോക്തിയല്ല, ദൈവശത്രു അവൾ രോഗവിമുക്തയായി എന്നു തന്നെ പറയാം. അതുമാത്രമോ. ഒരു ദിവസം അയാൾ പൂമുഖത്തു് കടലാസ് വായിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു കമ്പി സന്ദേശം അയാൾക്കു ലഭിച്ചു.

"ഞാൻ ശത്രുസൈന്യത്തിൽ അകപ്പെട്ടു. ഇത്രയും കാലം ഞാൻ കാരാഗൃഹത്തിലായിരുന്നു. കഴിഞ്ഞയാഴ്ചയിൽ ഞാൻ വിമോചിതനായി.... ....ാം തീയതി ഞാൻ അവിടെ എത്തുന്നതാണ്." മകൻ ജേക്കബ്. ആ പിതൃഹൃദയം തുടിച്ചു. മരിച്ചു എന്നു കരുതിയിരുന്ന മകൻ ജീവിച്ചിരിക്കുന്നു എന്നു! അത്യുച്ചത്തിൽ അയാൾ പറഞ്ഞു "ദൈവമെ നീ തന്നെ ഞങ്ങളുടെ രക്ഷകൻ".

ഞാൻ കഥയവസാനിപ്പിക്കട്ടെ–അയാളുടെ നഷ്ടപ്പെട്ട സാമ്പത്തങ്ങൾ വീണ്ടെടുത്തു. അദ്ദേഹം വീണ്ടും ഒരു ധനികനായിത്തീർന്നു. വർക്കിച്ചേട്ടന്റെ ശിഷ്ടായുസ്സു് മുഴുവനും ഈ ദേവാലയത്തിനു വേണ്ടിയും ഈ ഇടവകയ്ക്കും പാവപ്പെട്ടവരുടെ പുരോഗതിക്കുംവേണ്ടിയും ചിലവഴിച്ചു. സ്നേഹിതാ! ഇന്നലെ രാത്രി ഏഴുമണിയോടുകൂടി വാർദ്ധക്യസഹജമായ സുഖക്കേടു മൂലം, ആനന്ദചിത്തനായി തന്റെ അരുമനാഥന്റെ തിരുസന്നിധിയിലേക്കു് വർക്കിച്ചേട്ടൻ പറന്നുപോയി.

x x x

ഇന്നുംഞാൻ ആ കുന്നിൻപുറത്തേക്കുപോകാറുണ്ടു്. ജീവിതനൈരാശ്യമുള്ളവർക്കു് ഒരു നിത്യസാക്ഷിയായിനില്കൊള്ളുന്ന,വർക്കിച്ചേട്ടന്റെഅവശിഷ്ടങ്ങൾ അവശേഷിക്കുന്ന ആ ശവക്കല്ലറ എന്നെ മാടിവിളിക്കുന്നതുപോലെ എനിക്കു് തോന്നാറുണ്ടു്.

---

x ഇതു് ഒരു സങ്കൽപ്പകഥയല്ല. ഒരു ഇടവകയിൽ നടന്ന ഒരു യഥാത്ഥ വിവരണം മാത്രമാണു്.

—o—

# തുമ്പമൺ മെത്രാസനത്തിൻെറ 1954–ലെ റിപ്പോർട്ട്

## മുൻവാർഷികം

മുൻവാർഷികപ്പൊതുയോഗം 1953 ഡിസംബർ 31-ാംതീയതി വ്യാഴാഴ്ച ഇടവകസഹായ മെത്രാൻ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് എപ്പിസ്ക്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മാക്കാംകുന്നു പള്ളിയിൽ കൂടി. 42 വൈദീകന്മാരും 90 അയ്മേനികളും പ്രതിപുരുഷന്മാരായി ഹാജരുണ്ടായിരുന്നു. 1951 മുതൽ 53 വരെയുള്ള വർഷങ്ങളിലെ റിപ്പോർട്ടും തിരട്ടും വായിക്കുകയും പാസ്സാക്കുകയും ചെയ്തു. ഈ യോഗത്തിൽ പ്രധാനമായി സഭാപുരോഗമനപദ്ധതി, ഇടവകപത്രികപ്രസിദ്ധീകരണം, വൈദികർക്കുള്ള പ്രോവിഡൻറുഫണ്ട് പദ്ധതി, മെത്രാസനഅരമനയും ആഫീസും പണിയേണ്ട കാര്യം മുതലായവയെക്കുറിച്ച് ചിന്തിക്കുകയും അതിനാവശ്യമായ കൺവീനന്മാരെയും കമ്മിററിയേയും ചുമതലപ്പെടുത്തുകയും ചെയ്തു. ഭരണഘടനയനുസരിച്ചുള്ള ദശാംശപിരിവ് എത്രയുംവേഗം നടപ്പാക്കണമെന്ന് യോഗം തീരുമാനിച്ചു.

## മെത്രാസന പൊതുയോഗങ്ങൾ

റിപ്പോർട്ടുവർഷത്തിൽ രണ്ടു മെത്രാസന പൊതുയോഗങ്ങൾ നടന്നിട്ടുണ്ട്.

1. 1954 മാർച്ച് 31—ാംതീയതി നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമേനിയുടെ കൽപ്പനപ്രകാരവും അദ്ധ്യക്ഷതയിലും.

2. 1954 ഒക്ടോബർ 5–ാംതീയതി നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലെ കൽപ്പനപ്രകാരവും അദ്ധ്യക്ഷതയിലും. രണ്ടാമത്തെ പൊതുയോഗത്തിൽ ഇടവകമെത്രാപ്പോലീത്താ നി. വ. ദി. ശ്രീ. മാർ തീമോത്തിയോസ് തിരുമേനി സന്നിഹിതനായിരുന്നു. 1954 മാർച്ച് 31—ാം തീയതിയിലെ യോഗത്തിൽ പ്രധാനമായി 1954—ലെ ബഡ്ജററ് അംഗീകരിച്ചു. മെത്രാസന പണപ്പിരിവുകളെല്ലാം ഓരോ ഇടവകക്കാരും കൂടുതൽ സഹകരിച്ച് വർദ്ധിപ്പിക്കണമെന്നു നിശ്ചയിച്ചു. മെത്രാസന സുവിശേഷക സംഘത്തിൻെറ സ്ക്കീം അംഗീകരിച്ചു. ഒക്ടോബർ 5–ാംതീയതിയിലെ പൊതുയോഗത്തിൽ പ്രധാന ചർച്ചാവിഷയം സമുദായക്കേസ് കാര്യമായിരുന്നു. സഭയുടെ പുരോഗമനത്തിനു ഭംഗം വരുന്ന സമാധാനാലോചനകൾ വേണ്ട എന്നുള്ളതായിരുന്നു പൊതുയോഗത്തിൻെറ ഏകകണ്ഠമായ അഭിപ്രായം. കേസ് നടത്തിപ്പിലേക്ക് കഴിവനുസരിച്ചു ഓരോ പള്ളിക്കാരും സംഭാവനതുകകൾ സമ്മതിച്ചു. തുമ്പമൺ മെത്രാസനം സഭാകാര്യങ്ങളിൽ കാണിക്കുന്ന സഹകരണത്തെ ശ്ളാഘിച്ച് പ. ബാവാ തിരുമനസ്സുകൊണ്ടു പ്രസംഗിച്ചു.

## മെത്രാസന കൌൺസിലുകൾ

റിപ്പോട്ടുവർഷത്തിൽ മൂന്ന് കൌൺസിൽ യോഗങ്ങൾ നടത്തിയിട്ടുണ്ട്.

1. 1954 മാർച്ച് 16–ാംതീയതി. അതിൽ 1954—ലെ ബഡ്ജററ് ചർച്ചചെയ്തു് അംഗീകരിക്കുകയും മെത്രാസന സുവിശേഷകസംഘത്തിൻെറ സ്ക്കീം അംഗീകരിക്കുകയും ചെയ്തു. 'ഈ കൌൺസിൽ, മെത്രാസന പൊതുയോഗം മാർച്ച് 31—ാംതീയതി കൂടണമെന്നും വാർഷിക വിരവ്വികൾ ഊർജ്ജിതപ്പെടുത്തണമെന്നും ഇടവക പത്രികി ഇടവകകൾക്ക് ഓരോ പ്രതിവീതം വരിസംഖ്യയില്ലാതെ കൊടുക്കണമെന്നും തീരുമാനിച്ചു.

2. രണ്ടാമത്തു യോഗം 1954 ഡിസംബർ 16–ാംതീയതി കൂടി. അതിൽ ഇവാൻസ്റ്റൺ സമ്മേളനവും, പാശ്ചാത്യപര്യടനവും കഴിഞ്ഞു വരുന്ന നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമേനിക്ക് മെത്രാസനം വകയായി യഥോചിതമായ ഒരു സ്വീകരണം കൊടുക്കണമെന്ന് തീരുമാനിച്ചു.

3. മൂന്നാമത്തു യോഗം 1955 ഏപ്രിൽ 21–ാം തീയതി നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മാർ ബേസിൽ ദയറായിൽവെച്ചു് കൂടി. 1954–ലെ വാർഷികറിപ്പോർട്ടും തെരട്ടും പാസ്സാക്കുകയും 1955–ലെ ബഡ്ജററ് അംഗീകരിക്കുകയും വാർഷികപ്പൊതുയോഗത്തിൻെറ അജൻറാ നിശ്ചയിക്കുകയും ചെയ്തു.

## ഇടവകക്കാര്യങ്ങൾ

ഇടവക ഭരണകാര്യങ്ങൾ സഹായമെത്രാൻ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമേനിയെ ഏൽപ്പിച്ചിട്ട് ഇടവകമെത്രാപ്പോലീത്താ നി. വ. ദി. ശ്രീ. മാർ തീമോത്തിയോസ് തിരുമേനി മിക്കവാറും മൂവാററുപുഴ അരമനയിൽതന്നെ അദ്ദേഹത്തിൻെറ മററു് ഇടവകകളുടെ കൂടുതൽ ചുമതലയിൽ താമസിക്കുകയാണ്. അത്യാവശ്യഘട്ടങ്ങളിൽ അദ്ദേഹം സന്ദർശനം നടത്തിയും,

കൽപ്പനകളയച്ചും വേണ്ട കാര്യങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. പ്രത്യേകിച്ച് കൊച്ചുതിരുമനസ്സുകൊണ്ട് പാശ്ചാത്യപര്യടനം നടത്തിക്കൊണ്ടിരുന്ന കാലയളവിൽ പല പ്രാവശ്യം സന്ദർശിച്ചും മററും ഇടവകഭരണകാര്യങ്ങൾ ക്രമപ്പെടുത്തിയിട്ടുണ്ട്.

സഹായമെത്രാൻ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമനസ്സുകൊണ്ട് 1954 ജൂലൈ ആദ്യം പാശ്ചാത്യപര്യടനത്തിന് പോകുകയും, 1955 ഫെബ്രുവരി ആദ്യം തിരിച്ചെഴുന്നള്ളുകയും ചെയ്തു. ഇങ്ങനെ അത്യാവശ്യമായി പോകേണ്ടിവന്ന സന്ദർഭം ഒഴിച്ചുള്ള സമയങ്ങളിൽ എല്ലാം അദ്ദേഹം ക്രമമായി ഇടവകകൾ സന്ദർശിച്ചും ഭരണകാര്യങ്ങൾ ക്രമപ്പെടുത്തിയും പോന്നു. 1954–ൽ അദ്ദേഹം 37 ഇടവകകളും, 1955–ൽ 10 ഇടവകകളും സന്ദർശിച്ചിട്ടുണ്ട്. ചില ഇടവകകളിൽ ഒന്നിലധികം പ്രാവശ്യം സന്ദർശിക്കേണ്ടതായി വന്നിട്ടുണ്ട്. മാർ പീലക്സിനോസ് തിരുമനസ്സുകൊണ്ട് ഭരണച്ചുമതല ഏറെറടുത്തതിനോടുകൂടി കൂടുതലായ ഒരു ക്രമവും ചൈതന്യവും ഇടവകകളിൽ ഉടലെടുത്തിട്ടുണ്ട്. അദ്ദേഹത്തിന് പാശ്ചാത്യപര്യടനം അവശ്യം ആവശ്യമായിരുന്നതിനാൽ പുരോഗമനപരങ്ങളായ പല പദ്ധതികളും നടപ്പിൽ വരുത്തുന്നതിന് കാലവിളംബം നേരിട്ടിട്ടുണ്ട്.

റിപ്പോർട്ടുവർഷത്തിൽ ചില പള്ളികൾ പുതുക്കി പണിതും, പള്ളിക്കെട്ടിടങ്ങളും കുരിശുംതൊട്ടിയും സ്ഥാപിച്ചും, പള്ളിയും പരിസരങ്ങളും മനോഹരമാക്കുന്ന വിഷയത്തിൽ ബഹുമാനപ്പെട്ട പട്ടക്കാരും ഇടവകജനങ്ങളും കൂടുതൽ പരിശ്രമിച്ചിട്ടുണ്ട്. പ്രത്യേകിച്ച് നരിയാപുരം ഇടവകയിൽ മനോഹരമായ ഒരു പള്ളി റിപ്പോർട്ടുവർഷത്തിൽ കൂദാശ ചെയ്യപ്പെട്ടിട്ടുണ്ട്. നമ്മുടെ മെത്രാസനത്തിനും സഭയ്ക്കാകമാനവും അഭിമാനിക്കത്തക്കവണ്ണം ഒരു മനോഹര ദേവാലയം ആറാട്ടുപുഴ ഇടവകയിൽ തീർന്നിട്ടുണ്ട്. കുരമ്പാല, മല്ലശ്ശേരി മുതലായ ഇടവകകളിൽ ഭീമാകാരങ്ങളായ ദേവാലയങ്ങൾ ഉയർന്നുവരുന്നു. റിപ്പോർട്ടുവർഷത്തിൽ നമ്മുടെ മെത്രാസനത്തിൽ വി. കന്യകമറിയാമിൻെറ നാമത്തിൽ വയലത്തല ഒരു പുതിയ ഇടവകയും സ്ഥാപിതമായിട്ടുണ്ട്. ആതുരസംരക്ഷണത്തെ ലക്ഷ്യമാക്കി പുത്തൻകാവ് ഇടവകയിൽ ഒരു പുതിയ ആശുപത്രി ഇപ്പോൾ പണി തീർന്നിട്ടുള്ളതും അതിൻെറ പ്രവർത്തനം പുണ്യശ്ളോകനായ പുത്തൻകാവ് കൊച്ചുതിരുമേനിയുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് ഈ വർഷം സമാരംഭിച്ചിട്ടുള്ളതുമാണ്. ഇതുപോലെ ജീവകാരുണ്യപരമായ പ്രവർത്തനങ്ങളിൽ ഓരോ ഇടവകയും പ്രത്യേകം ഔൽസുക്യം കാണിക്കേണ്ടതാണ്.

നമ്മുടെ മെത്രാസനത്തിൻെറ പ്രത്യേക ശ്രദ്ധയെ ആകർഷിച്ചിരുന്ന ഒരു പൊതുക്കാര്യം സമുദായം വകയായി പത്തനംതിട്ടയിലുള്ള കാതോലിക്കേററ് കോളജാണ്. അതിൻെറ പൂർത്തീകരണത്തിന് ഇനിയും നാം വളരെ പരിശ്രമിക്കേണ്ടിയിരിക്കുന്നു.

സഭയുടെ പൊതുക്കാര്യങ്ങളിലെല്ലാം നമ്മുടെ മെത്രാസനം മററുള്ള മെത്രാസനങ്ങളേപ്പോലെ സഹകരിച്ചുകൊണ്ടിരിക്കുന്നു. കാതോലിക്കാദിനപ്പിരിവിനത്തിൽ മറെറതൊരു മെത്രാസനത്തേക്കാളും കൂടുതൽതുക പിരിച്ചേൽപ്പിക്കുന്നതിന് നമുക്കു സാധിച്ചിട്ടുണ്ട്. പാശ്ചാത്യപര്യടനം കഴിഞ്ഞുവന്ന ഇടവകയുടെ സഹായമെത്രാൻ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് തിരുമേനിക്ക് മെത്രാസനം വകയായി ഒരു സ്വീകരണമഹാസമ്മേളനം 1955 ഫെബ്രുവരി 21—ാംതീയതി കാതോലിക്കേററ്കോളേജ് ഹാളിൽവച്ച് നടത്തപ്പെട്ടു. തദവസരത്തിൽ നിരണം ഇടവകയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് തിരുമേനി ആദ്ധ്യക്ഷം വഹിക്കുകയും വന്ദ്യ ദിവ്യശ്രീ ടി. എസ്. എബ്രഹാം കോർ എപ്പിസ്ക്കോപ്പാ, ദിവ്യശ്രീ കെ. പീലിപ്പോസ്കത്തനാർ, ദിവ്യശ്രീ എം. വി. ജോർജ്ജ്ശെമ്മാശൻ മുതലായവർ അനുമോദനപ്രസംഗങ്ങൾ ചെയ്കയും ചെയ്തു.

റിപ്പോർട്ടുവർഷത്തിൽ മെത്രാസന ആഫീസിൽ ഒരു പാർട്ട്ടൈം ക്ലാർക്കുണ്ടായിരുന്നുവെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്.

ഉത്ക്കർഷോന്മുഖമായി പ്രവർത്തിക്കുന്ന ഈ മെത്രാസനത്തിന് ഒരു കേന്ദ്രആഫീസും അരമനയും ഇല്ലായെന്നുള്ളതു് ലജ്ജാവഹമായ ഒരു കാര്യമാണ്. അതിനുവേണ്ട നടപടികൾ ഉടൻതന്നെ നാം സ്വീകരിക്കേണ്ടതാണ്.

നമ്മുടെ പരിശ്രമങ്ങൾ ഇത്രയുമെങ്കിലും സാധിതമാകുവാൻ തക്കവണ്ണം ശ്ളൈഹിക ആശീർവാദങ്ങൾകൊണ്ടും പലകുറിയുള്ള ഇടവകസന്ദർശനങ്ങൾകൊണ്ടും നമ്മെ അനുഗ്രഹിച്ച പരിശുദ്ധപിതാവായ കാതോലിക്കാബാവാ തിരുമനസ്സിലേ നേർക്കുള്ള ഭക്തിവിശ്വാസങ്ങളെ രേഖപ്പെടുത്തിക്കൊള്ളുന്നു.

പണ്ഡിതാഗ്രേസരനും, കർമ്മകുശലനുമായ ഇടവക മെത്രാപ്പോലീത്താ മാർ തീമോത്തിയോസ് തിരുമനസ്സുകൊണ്ടു് നേതൃത്വത്താലും സദുപദേശത്താലും, അനുഗ്രഹത്താലും ഇടവകപ്രവർത്തനങ്ങളെ വളരെ പ്രോൽസാഹിപ്പിക്കുന്നുവെന്നുള്ളതു്

കൃതജ്ഞതയോടെ സ്മരിക്കുകയും അദ്ദേഹത്തിനു് ആയുരാരോഗ്യങ്ങൾ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ആത്മീയവും, സാമൂഹ്യവും, സാമ്പത്തികവുമായി ഇടവകയെ ഉയർത്തുവാൻ വിവിധ പ്രസ്ഥാനങ്ങൾ മുഖേന പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന കൊച്ചുതിരുമേനിക്കു ദീർഘായുസ്സു പ്രാർത്ഥിച്ചുകൊള്ളുന്നു. വേണ്ട സഹായസഹകരണങ്ങൾ തന്നിട്ടുള്ള എല്ലാവരോടും കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ടും, സർവോപരി സകല അനുഗ്രഹങ്ങളുടേയും ദാതാവായ ദൈവത്തെ സ്തുതിച്ചുകൊണ്ടും ഈ റിപ്പോർട്ട് ഉപസംഹരിക്കുന്നു.

എന്നു്,

പത്തനംതിട്ട,) ഡീക്കൻ കെ. സി. ഉമ്മൻ
22—4—55.) (മെത്രാസന ഇടവക സെക്രട്ടറി)

# തുമ്പമൺ മെത്രാസനഇടവക സുവിശേഷകസംഘത്തിൻെറ 1954–55_ലെ വാർഷികറിപ്പോർട്ട്

തുമ്പമൺ മെത്രാസന ഇടവകയിൽ മുമ്പ് ആഭ്യന്തര സുവിശേഷപ്രവർത്തനം നടത്തിക്കൊണ്ടിരുന്ന മിഷ്യൻബോർഡിൻെറ പ്രവർത്തനം കൂടുതൽ കാര്യക്ഷമവും ക്രമീകൃതവും ആക്കിത്തീർത്തു് എല്ലാ സംഘടനകളുടേയും പുരോഗതിക്കും സമാജങ്ങളുടെ ആത്മാഭിവൃദ്ധിക്കും പ്രയോജകീഭവിക്കുന്നതിനുവേണ്ടി ആവിഷ്ക്കരിക്കപ്പെട്ട ഒരു സംഘടനയാണു് "തുമ്പമൺ മെത്രാസന സുവിശേഷകസംഘം"

## പ്രസ്തുത സംഘത്തിൻെറ ഉദ്ദേശം

1. ഓരോ ഇടവകയിലുമുള്ള വിവിധ സംഘടനകളുടെ നടത്തിപ്പിനു് ആവശ്യമായ സഹായസഹകരണങ്ങൾ നൽകി ഇടവകയിലെ ആദ്ധ്യാത്മികപ്രവർത്തനങ്ങളിൽ ബ. വൈദികരെ സഹായിക്കുക.

2. മെത്രാസനത്തിലെ അംഗങ്ങളെ ഉദ്ദേശിച്ചു് ധ്യാനയോഗം, ബൈബിൾ ക്ലാസ്സ്, സുവിശേഷപരമായ ഇതര സമ്മേളനങ്ങൾ എന്നിവ നടത്തുക.

3. സുവിശേഷവാരം കൊണ്ടാടി വിവിധ സ്ഥലങ്ങളിൽ സുവിശേഷപ്രവർത്തനത്തിനു് ആവശ്യമായ പ്രചോദനം നൽകുക.

4. ഓരോ സംഘങ്ങളായി വിവിധ ഇടവകകൾ സന്ദർശിച്ചു് ആഭ്യന്തര സുവിശേഷപ്രവർത്തനങ്ങൾ ചെയ്യുക.

5. ജീവകാരുണ്യപരമായ പ്രവർത്തനങ്ങൾക്കു് നേതൃത്വം നൽകുക.

## പ്രാരംഭം

നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ 1954 ഫെബ്രുവരി 3—ാംതീയതി കാതോലിക്കേററു് കോളേജിൽവെച്ചു് മെത്രാസന ഇടവക സുവിശേഷപ്രവർത്തനങ്ങളിൽ താൽപ്പര്യമുള്ളവരുടെ ഒരു സമ്മേളനം നടത്തി. പ്രസ്തുത മീററിംഗിലെ പര്യാലോചനയ്ക്കുശേഷം തുമ്പമൺ മെത്രാസന ഇടവകയിലെ ആഭ്യന്തര സുവിശേഷ പ്രവർത്തനങ്ങൾക്കു വേണ്ടി "സുവിശേഷകസംഘം" എന്ന സംഘടന രൂപീകരിച്ചു് പ്രവർത്തനം ആരംഭിച്ചു. സുവിശേഷകസംഘ ജനറൽ സെക്രട്ടറിയായി ഫാദർ എ. ററി. ഗബ്രിയേലിനെ തെരഞ്ഞെടുത്തു.

## സുവിശേഷപ്രവർത്തനസംഘടനകൾ

(1) പ്രാർത്ഥനായോഗം. (2) സണ്ടേസ്കൂൾ (3) മർത്തമറിയം വനിതാസമാജം. (4) യുവജനസമാജം. (5) ബാലികാസമാജം. (6) ബാലസമാജം.

## ഡിസ്ത്രിക്ടുകൾ

ഓരോ ഘടകങ്ങളുടെയും കാര്യക്ഷമമായ നടത്തിപ്പിനു വേണ്ടി മെത്രാസനത്തെ 10 ഡിസ്ത്രിക്ടുകളായി വിഭജിച്ചിരിക്കുന്നു. ഓരോ ഡിസ്ത്രിക്ടുകളിലേക്കും സംഘടനകളുടെ ചുമതലക്കാരെ പ്രത്യേകം നിയമിച്ചിരുന്നു. എല്ലാ വകുപ്പിലേക്കും വേണ്ട പ്രവർത്തകന്മാരെ ലഭിക്കായ്കയാൽ ഒന്നിലധികം ചുമതലകളും ഒന്നിലധികം ഡിസ്ത്രിക്ടിൻെറ ചുമതലയും ചിലർ വഹിക്കേണ്ടി വന്നിട്ടുണ്ടു്.

## സമ്മേളനങ്ങൾ

സുവിശേഷപ്രവർത്തകരുടെ മൂന്നു് പൊതുസമ്മേളനങ്ങൾ റിപ്പോർട്ടുവർഷത്തിൽ നി. വ. ദി. ശ്രീ മാർ പീലക്സീനോസ് തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ കാതോലിക്കേററു് കോളേജിൽ വച്ചു നടത്തയിട്ടുണ്ടു്.

## കമ്മിററി മീററിംഗ്

സുവിശേഷകരുടെ മാത്രമായുള്ള രണ്ടു് കമ്മിററിമീററിങ്ങുകൾ മാർ ബേസിൽ ദയറായിൽ വച്ചു കൂടി. യുവജനസമാജ ഓർഗനൈസറന്മാരുടെ ഒരു മീററിങ്ങ് മാർ ബേസിൽ ദയറായിൽ വച്ചു് ജനറൽ സെക്രട്ടറിയുടെ അദ്ധ്യക്ഷതയിൽ നടത്തി.

മർത്തമറിയം സമാജക്കമ്മിററി അംഗങ്ങളുടെയും സെക്രട്ടറിമാരുടേയും ഏകോപിച്ചുള്ള കമ്മിററിമീററിങ്ങുകൾ മൂന്നുപ്രാവശ്യം കൂടുകയുണ്ടായി.

പ്രഥമസമ്മേളനം തുമ്പമൺ മത്തമറിയം മന്ദിരത്തിൽ വച്ചും, രണ്ടും മൂന്നും മീററിങ്ങ് കാതോലിക്കേററു് കോളജിൽ വച്ചും ആണ് നടത്തിയതു്.

## ഡിസ്ട്രിക്റ്റ് മീററിങ്ങുകൾ

പൊതുസമ്മേളനതീരുമാനമനുസരിച്ച് ഓരോ ഡിസ്ട്രിക്ടുകളിലും സുവിശേഷപ്രവർത്തകരുടെ സമ്മേളനങ്ങൾ നടത്തുന്നുണ്ടു്. ഈ വർഷത്തിൽ പുത്തൻകാവു്, തുമ്പമൺ, വാഴമുട്ടം പടിഞ്ഞാറു്, കല്ലേലി എന്നീ പള്ളികളിൽവച്ചു് അതതു ഡിസ്ട്രിക്ടിലെ മീററിങ്ങുകൾ നടത്തി. ഇതിനു് ആവശ്യമായ ചെലവുകൾ അതതു സ്ഥലത്തുള്ളവർ തന്നെയാണ് വഹിച്ചതെന്നു് പ്രത്യേകം പ്രസ്താവയോഗ്യമത്രെ.

## ബൈബിൾക്ലാസ്സ്

മത്തമറിയം സമാജാംഗങ്ങൾക്കുവേണ്ടി ഒരു ബൈബിൾ ക്ലാസ്സ് കാതോലിക്കേററു് കോളജിൽവച്ചു് ഡിസമ്പർമാസത്തിൽ നടത്തി. റെ.ഫാ. കെ.ഡേവിഡ്,റെവഫാ..എ.ററി.ഗബ്രിയേൽ എന്നിവർക്ലാസ്സുകൾ എടുത്തു. പ്രസ്തുത ക്ലാസ്സിൽമെത്രാസനത്തിലെ വിവിധശാഖാസമാജങ്ങളിൽനിന്നു് 150 പേരോളം സംബന്ധിച്ചു. ഈ ആവശ്യത്തിലേ [illegible] മാക്കാംകുന്ന പള്ളിയിലെ മത്തമറിയം സമാജക്കാർ ഗണ്യമായ ധനസഹായം നൽകിയെന്നുള്ളതു് രേഖപ്പെടുത്തിക്കൊള്ളുന്നു.

## ധ്യാനയോഗം

സുവിശേഷസംഘപ്രവർത്തകരേയും, മത്തമറിയം സമാജാംഗങ്ങളേയും ഉദ്ദേശിച്ച് ഒരു ധ്യാനയോഗം 1955 ഏപ്രിൽ മാസത്തിൽ കോളജിൽ വച്ചു നടത്തി. റെ. ഫാ. എൻ. ജി. കുറിയാക്കോസ് എം. ഏ. ബി. ഡി. ധ്യാനം നയിച്ചു. 80 പേർ ഇതിൽ ആദ്യവസാനം സംബന്ധിച്ചു.

## വൈദികയോഗം

റിപ്പോർട്ടുവർഷത്തിൽ രണ്ടു് വൈദികയോഗങ്ങൾ കൂടി. കൂടാതെ വൈദികരെ ഉദ്ദേശിച്ച് പുത്തൻകാവു പള്ളിയിൽ വച്ചും, ചെങ്ങന്നൂർ ചെറിയപള്ളിയിൽവച്ചും ഓരോ ധ്യാനയോഗം നടത്തി. ഈ ധ്യാനയോഗത്തിനുള്ള ചെലവുകൾ അതതു പള്ളിക്കാരാണ് വഹിച്ചതെന്നുള്ളതു് പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

## സണ്ടേസ്കൂൾ

റിപ്പോർട്ടു വർഷത്തിൽ പതിവിൻ പ്രകാരമുള്ള അദ്ധ്യാപകസമ്മേളനങ്ങൾആറുവാ, കോഴഞ്ചേരി എന്നീ പള്ളികളിൽ വച്ചു നടത്തപ്പെട്ടു വിശിഷ്യ മാക്കാംകുന്ന കൺവെൻഷനോടു് അനുബന്ധിച്ചുള്ള സണ്ടേസ്കൂൾ ദിനം ഈ ആണ്ടിലും റാലി തുടങ്ങിയ പരിപാടികളോടുകൂടെ സാഘോഷം കൊണ്ടാടി. വിദ്യാർത്ഥിനീവിദ്യാർത്ഥികളെ ഉദ്ദേശിച്ചു് പ്രസംഗമത്സരം, സംഗീതമത്സരം എന്നിവ നടത്തി വിജയികൾക്കു് സമ്മാനങ്ങൾ നൽകി.

## സുവിശേഷകർ

ഈ സംഘടനയുടെ ആരംഭം മുതൽ ഇതിന്റെ ഭാരവാഹികളായ സുവിശേഷകർ ആത്മാർത്ഥമായി സ്വമേധമായി പ്രവർത്തിക്കുന്നുണ്ടെന്നുള്ളതിനു് യാതൊരു സംശയവുമില്ല. അവർ ഓരോരുത്തരും അവരവരുടെ ഡിസ്ട്രിക്ടുകളിൽ ആഴ്ചതോറും ഓരോ പള്ളികൾ സന്ദർശിച്ചു് ആവശ്യമായ ജോലികൾ ചെയ്തുവരുന്നു. അവരുടെ നിസ്വാർത്ഥമായ പ്രവർത്തനം മൂലം സംഘടനയും വളരെ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ടു്. അവരുടെ സകല ഉദ്യമങ്ങൾക്കും ഹൃദയംഗമമായ അഭിനന്ദനം രേഖപ്പെടുത്തിക്കൊള്ളുന്നു.

## പ്രസിദ്ധീകരണം

സുവിശേഷ സംഘപ്രവർത്തനങ്ങൾ സംബന്ധിച്ചുള്ള വിശദീകരണങ്ങൾ നൽകുന്നതിനും, സംഘടനകളെപ്പററിയുള്ള വാർത്തകളും കുറിപ്പുകളും പ്രസിദ്ധപ്പെടുത്തുന്നതിനും ആയി ഒരു വർഷം മുതൽ മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഇടവകപത്രിക എന്ന പ്രസിദ്ധീകരണം മാസന്തോറും അഫീസിൽനിന്നു് പുറപ്പെടുവിക്കുന്നുണ്ടു്. ഇടവകാംഗങ്ങളിൽനിന്നു് അതിനു വലിയ പ്രോത്സാഹനം ഇപ്പോൾ ലഭിക്കുന്നില്ല. അതു് കുറേക്കൂടെ പ്രയോജനപ്പെടുത്തണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

## നമ്മുടെ ആവശ്യങ്ങൾ

മേൽ വിവരിച്ചിരിക്കുന്ന വിവിധ സംഘടനകളുടെ പ്രവർത്തനരീതികളിൽനിന്നു് നമ്മുടെ ആഭ്യന്തര സുവിശേഷവേലയുടെ പ്രവർത്തനത്തിന്റെ വ്യാപ്തി വളരെ വർദ്ധിച്ചിട്ടുണ്ടെന്നു മനസ്സിലാക്കാമല്ലോ. വളർന്നുവരുന്ന അനവധി പദ്ധതികളുടെ ആവശ്യത്തിലേക്കുള്ള ഏകധനാഗമമാർഗ്ഗം ഓരോ പള്ളികളിലും നടത്തിവരുന്ന ഉപോഷണവാരപ്പിരിവാണു്. ഇപ്പോൾ അതിൽനിന്നുള്ള വരുമാനം ഈവക ആവശ്യങ്ങൾക്കു് മതിയാകാതെ വരുന്നതിനാൽ ഉദാരമതികളായ ഇടവകാംഗങ്ങൾ ധനപരമായ സഹായസഹകരണങ്ങൾ നൽകി ഈ സുവിശേഷപ്രവർത്തനത്തെ പ്രോ

ൽസാഹിപ്പിക്കണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു. മറെറാരു കാര്യം പ്രവർത്തകർ അനുഭവിക്കുന്ന ചില പ്രയാസങ്ങൾ ആണ്. മെത്രാസനത്തിലെ ബഹുഭൂരിപക്ഷം പള്ളികളിൽനിന്നും ബ. അച്ചന്മാരിൽനിന്നും ഈ സുവിശേഷവേലയ്ക്കു് ആവശ്യമായ സഹകരണങ്ങൾ ലഭിക്കുന്നുണ്ടെങ്കിലും ചില സ്ഥലങ്ങളിൽനിന്നും ചില വൈദികരിൽനിന്നും പ്രതീക്ഷിക്കുന്നതുപോലെയുള്ള പ്രോൽസാഹനം ലഭിക്കുന്നില്ലെന്നു പറയേണ്ടിയിരിക്കുന്നു. അതുപോലെ വിദ്യാസമ്പന്നരായ ആളുകൾ പലപ്പോഴും ആത്മികപ്രവർത്തനങ്ങൾക്കു് ഓരോ ഇടവകയിൽ നേതൃത്വം നൽകുന്നതിനു പകരം മാറി നിൽക്കുന്ന സ്വഭാവം കാണുന്നുണ്ടു്. ഈ മനോഭാവം കൈവെടിഞ്ഞു് അവർ മുമ്പോട്ടു വന്നു് ശരിയായ നേതൃത്വവും പ്രോത്സാഹനവും നൽകി എല്ലാസംഘടനകളേയും സജീവമാക്കേണ്ടിയിരിക്കുന്നു. അങ്ങനെ ബ. അച്ചന്മാരും പള്ളിക്കാരും ഈ സുവിശേഷസംഘങ്ങൾക്കു് എല്ലാവിധ സഹായസഹകരണങ്ങളും നൽകി അതിന്റെ പ്രവർത്തകരെ പ്രോത്സാഹിപ്പിക്കണമെന്നു് അഭ്യർത്ഥിച്ചുകൊള്ളുന്നു.

ആവശ്യമായ അനുഗ്രഹങ്ങൾ ചൊരിഞ്ഞു് പ്രസിഡണ്ടു് തിരുമനസ്സുകൊണ്ടു് നൽകിയിട്ടുള്ള എല്ലാ സഹായങ്ങളേയും നന്ദിപൂർവം സ്മരിക്കുന്നു. സുവിശേഷസംഘസമ്മേളനങ്ങളിൽ പ്രസംഗങ്ങൾ നടത്തിയും, ക്ലാസ്സുകൾ എടുത്തും, സംഘത്തിന്റെ നടത്തിപ്പിലേക്കു് അത്യാവശ്യമായ ധനസഹായങ്ങളും സഹകരണങ്ങളും നൽകിയിട്ടുള്ളവരോടും കൃതജ്ഞത സംഘത്തിന്റെ നാമത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു. സുവിശേഷസംഘാംഗങ്ങൾ നിസ്വാർത്ഥമായി അനുഷ്ഠിച്ചു് എല്ലാ പ്രവർത്തനങ്ങൾക്കും നൽകിവരുന്ന എല്ലാ സഹായസഹകരണങ്ങൾക്കും നന്ദിപ്രദർശിപ്പിച്ചുകൊണ്ടും, സുവിശേഷപ്രവർത്തനങ്ങൾ ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു ദൈവതിരുനാമം മഹത്വപ്പെടട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും ഈ റിപ്പോർട്ടു് ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

എന്നു്,
സുവിശേഷകസംഘം ജനറൽസെക്രട്ടറി.
ഫാദർ ഏ. ററി, ഗബ്രിയേൽ

## ഓരോ ഡിസ്ട്രിക്റ്റുകളിലുള്ള സംഘടനകളുടെ എണ്ണം

| | പ്രാർത്ഥനായോഗങ്ങൾ | സൺഡേസ്കൂൾ. | മർത്തമറിയം സമാജം. | യുവജനസമാജം. | ബാലികാബാലസമാജം. |
|---|---|---|---|---|---|
| 1 ചെങ്ങന്നൂർ | 12 | 16 | 14 | 6 | 10 |
| 2 പുത്തൻകാവു് | 24 | 12 | 13 | 8 | 9 |
| 3 പന്തളം | 40 | 16 | 26 | 4 | 16 |
| 4 തുമ്പമൺ | 40 | 10 | 8 | 7 | 6 |
| 5 ഓമല്ലൂർ | 20 | 10 | 10 | 7 | 8 |
| 6 റാന്നി | 12 | 10 | 10 | 8 | 7 |
| 7 വകയാർ | 15 | 10 | 11 | 7 | 6 |
| 8 കോന്നി | 12 | 9 | 8 | 6 | 6 |
| 9 മാക്കാംകുന്നു് | 35 | 10 | 11 | 8 | 6 |
| 10 കോഴഞ്ചേരി | 29 | 11 | 11 | 7 | 8 |
| ആകെനമ്പർ | 239 | 114 | 122 | 68 | 82 |

# കോട്ടയം മെത്രാസനം 1954_ലെ വാർഷിക റിപ്പോർട്ട്.

1954—ാമാണ്ട് ഓർത്തഡോക്സ് സഭാചരിത്രത്തിൽ പ്രാധാന്യമേറിയ ഒരാണ്ടാണ്. അടുത്തകാലത്തു് തിരു–കൊച്ചി ഹൈക്കോർട്ടിൽ ഉണ്ടായ വിധി നമ്മുടെ സഭാസ്വാതന്ത്ര്യത്തെ ഇരുമ്പുനുകത്തിൻ കീഴിൽ കെട്ടി എങ്കിൽ 1954 മേയ് 21—ാംനു- സുപ്രീംകോർട്ടിൽ ഉണ്ടായ വിധി പ്രസ്തുത നുകത്തിൽനിന്നുംനമ്മെ രക്ഷിക്കുന്നതിനു് ഒരുകാരണമായിത്തീർന്നിട്ടുണ്ട്. കൂടാതെ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിപൂർണ്ണസുഖം പ്രാപിച്ച് വെല്ലൂർനിന്നും ദൈവകാരുണ്യത്താൽ മടങ്ങി എത്തിയതും ഈ ആണ്ടിൽ തന്നെ ആയിരുന്നു. ഇങ്ങനെ നമ്മുടെ പുരാതന സഭയും, അതിന്റെ ഇപ്പോഴത്തെ പരമാദ്ധ്യക്ഷനും ഒരു പോലെ നവജീവൻ പ്രാപിച്ച 1954—ാമാണ്ട് സഭാചരിത്രത്തിൽ നിന്നും ഒരുനാളും മാഞ്ഞു പോകയില്ല.

നമ്മുടെ പരമാദ്ധ്യക്ഷന്റെ കാരുണ്യമസൃണമായ പരിലാളനത്തിലും മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് തിരുമേനിമാരുടെ ഭരണത്തിലും, കോട്ടയംമെത്രാസനം ഭംഗിയായിപുരോഗമിച്ചുകൊണ്ടിരിക്കുന്നു. രണ്ടു തിരുമേനിമാരും ഇടവകകൾ സന്ദർശിക്കുകയും, പള്ളിഭരണത്തിനും, ആത്മീയ വളർച്ചയ്ക്കും വേണ്ട നിർദ്ദേശങ്ങൾ കൊടുക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ ചില പ്രതികൂല സാഹചര്യങ്ങളാൽ ഇടവക സന്ദർശനം ഉദ്ദേശിച്ചവിധം നടത്തുവാൻ റിപ്പോർട്ടു വർഷത്തിൽ സാധിക്കാതെ പോയതിൽ ഖേദിക്കുന്നു. ഈ കുറവു നിശ്ചയമായും ഭാവിയിൽ പരിഹരിക്കപ്പെടുന്നതാണ്.

ഭദ്രാസനത്തിലെ ആത്മീയ പ്രവർത്തനങ്ങളായ പ്രാർത്ഥനായോഗം, മർത്തമറിയാം സമാജം യുവജനസമാജം, സൺഡേസ്കൂൾ, എന്നീ പ്രസ്ഥാനങ്ങൾ എല്ലാ ഇടവകകളിലും നടപ്പിൽ വന്നിട്ടുണ്ട്. മർത്തമറിയാം സമാജത്തിന്റെ പുരോഗതി ശ്രദ്ധേയമാണ്. നമ്മുടെ സ്ത്രീകളുടെ ഇടയിൽ നവചൈതന്യവും ഉത്സാഹവും അതു് കൈവരുത്തിയിട്ടുണ്ട്. സൺഡേസ്കൂളുകളും പ്രാർത്ഥനായോഗങ്ങളും മുൻകൊല്ലങ്ങളെ അപേക്ഷിച്ച് പുരോഗമിച്ചിട്ടുണ്ട്. എന്നാൽ ഈ പ്രസ്ഥാനങ്ങൾ മററു മെത്രാസനങ്ങളിലെ ആത്മീയ പ്രസ്ഥാനങ്ങളോടൊപ്പം മുന്നേറിയിട്ടുണ്ടോ എന്ന് സംശയമാണ്. ഈ കുറവു പരിഹരിക്കാൻ മുഴുവൻ സമയവും ജോലി ചെയ്യുന്നതിനു് ഒരു ഭദ്രാസന സെക്രട്ടറി വേണമെന്നുള്ള സംഗതി സ്പഷ്ടമാക്കിക്കൊള്ളട്ടെ.

കോട്ടയം ഭദ്രാസനത്തെ സണ്ടേസ്കൂൾ പ്രവർത്തനസൗകര്യാർത്ഥം നാലു സെൻററുകളായി വിഭാഗിച്ചിരിക്കുന്നു. ഒരോ സെൻററിലും ഓരോ ഇൻസ്പെക്ടറും, ഭദ്രാസനത്തിനു പൊതുവെ ഒരു ജനറൽ ഇൻസ്പെക്ടറും ഉണ്ട്. ഭദ്രാസനത്തിൽ ആകെ 65 സ്കൂളുകളും 465 അദ്ധ്യാപകന്മാരും, 5825 വിദ്യാർത്ഥികളും ഉണ്ട്.

യുവജന പ്രസ്ഥാനത്തിന്റെ സൗകര്യത്തെ പുരസ്കരിച്ച് ഭദ്രാസനത്തെ എട്ടു ഡിസ്ട്രിക്ടുകളായി വിഭാഗിച്ചിരിക്കുന്നു. ഓരോന്നിനും ഓരോ ഓർഗനൈസിംഗ് സെക്രട്ടറിയെ നിശ്ചയിച്ചിട്ടുണ്ട്. ഡിസ്ട്രിക്ട് സെക്രട്ടറിമാരും, ജനറൽ സെക്രട്ടറിയും, ഭദ്രാസനസെക്രട്ടറിയും, എല്ലാ പള്ളികളും സന്ദർശിച്ച് സമാജങ്ങൾ രൂപീകരിക്കയുണ്ടായി എങ്കിലും കേന്ദ്രആഫീസിൽ രജിസ്റ്റർചെയ്തിട്ടുള്ള സമാജങ്ങൾ ആകെ 22 എണ്ണം മാത്രമേയുള്ളൂ. കേന്ദ്രസമാജത്തിന്റെ നിശ്ചയമനുസരിച്ച് ഡിസംബർ 27–ാംനു മുതൽ 1955 ജനുവരി 2–ാംതീയതി വരെ യുവജനവാരമായി ആഘോഷിച്ചു.

സ്ത്രീകളുടെ സാർവ്വത്രികമായ അഭിവൃദ്ധിയെ ലാക്കാക്കി സ്ഥാപിതമായ മർത്തമറിയാം സമാജം ഇപ്പോൾ 41 ശാഖകളിൽ കൂടി പ്രവർത്തനം നടത്തുന്നു. സമാജാംഗങ്ങളെ ഉദ്ദേശിച്ച് കുഴിമററത്തുവച്ച് ഒരു പരിശീലനക്ലാസ്സും വടക്കൻമണ്ണൂർ സെന്തോമസ് പള്ളിയിൽ വച്ച് ഒരു ധ്യാനയോഗവും നടത്തിയിട്ടുണ്ട്. സമാജം സെക്രട്ടറി റിപ്പോർട്ടു് വർഷത്തിൽ 23 ശാഖകൾ സന്ദർശിച്ച് പ്രോൽസാഹനങ്ങൾ നൽകിയിട്ടുണ്ട്.

1954—ൽ പള്ളികളിൽ നിന്നും ദശാംശമായി 660 രൂപാ 6 അണയും കൈമുത്തായി 359 രൂപാ 8 അണയും മെത്രാസന വരുമാനമായി കിട്ടി. ദശാംശത്തിന്റെ പകുതിമാത്രമാണ് മെത്രാസനപ്രവർത്തനങ്ങൾക്കും ആഫീസ് ചിലവുകൾക്കുമായി അനുവദിച്ചിട്ടുള്ളതു്. നിസ്സാരമായ ഈ സംഖ്യകൊണ്ട് മെത്രാസനപ്രവർത്തനം കാര്യക്ഷമമായി നടത്തുന്നതു് പ്രയാസമാണ്.

ഇൻഡ്യയിലെ പുരാതനമായ ഏക ദേശീയ സഭ നമ്മുടേതാണെന്നും ഇൻഡ്യയെ സുവിശേഷത്തിലേക്കു ആകർഷിക്കേണ്ട ഭാരമേറിയ ചുമതല

# ഞാൻ കണ്ട ബുക്കാനാൻ വേദപുസ്തകം

(ഫാദർ ററി. വി. ജോൺ എം. ഏ. എൽ. ററി.)

ഏകദേശം നൂററിഅൻപതു വർഷങ്ങൾക്കു മുമ്പു ബുക്കാനാൻ സായ്പിനു മലങ്കര മെത്രാപ്പോലീത്താ സമ്മാനം കൊടുത്ത പുരാതന സുറിയാനി വേദപുസ്തകം ഇപ്പോഴും ഇംഗ്ളണ്ടിൽ ഭദ്രമായി സൂക്ഷിച്ചുവച്ചിട്ടുണ്ട്. അതൊന്നു കാണണമെന്ന് ഇംഗ്ളണ്ടിൽ പോകുന്നതിനു മുമ്പുതന്നെ ഞാൻ ആഗ്രഹിച്ചിരുന്നു. ലണ്ടനിൽ എത്തിയപ്പോൾ പ്രസ്തുത ഗ്രന്ഥം ബ്രിട്ടീഷ് മ്യൂസിയത്തിലാണെന്നു വിചാരിച്ച് അവിടെയുള്ള പൗരസ്ത്യഗ്രന്ഥശാലയിൽ അന്വേഷിച്ചു. എബ്രായ, സുറിയാനി മുതലായ ഭാഷകളിലുള്ള അനേകം അമൂല്യകൈയെഴുത്തുഗ്രന്ഥങ്ങൾ അവിടെയുണ്ട്. അവ സ്വച്ഛന്ദം എടുത്തു പരിശോധിക്കുന്നതിന് എനിക്കു സ്വാതന്ത്ര്യം ലഭിച്ചതു് കാൻറർബറി ആർച്ചുബിഷപ്പിൻെറ എഴുത്തുമൂലമായിരുന്നു. അഞ്ചാറു നൂററാണ്ടു കാലം അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസന്മാരുടെ ആസ്ഥാനമായിരുന്ന കുക്മാദയറായുടെ (Deir-el-safran=സാഫ്രാൻ ദയറാ=കുക്മാ ദയറാ) പേരു മുദ്രകുത്തിയിട്ടുള്ള പല സുറിയാനി ഗ്രന്ഥങ്ങൾ അവിടെ കാണുകയുണ്ടായി. ഇവ എങ്ങിനെ നിങ്ങൾ മോഷ്ടിച്ചു എന്നു ഫലിതമായി ഞാൻ ചോദിച്ചപ്പോൾ ബ്രിട്ടീഷ് മ്യൂസിയം ഏജൻറന്മാർ കുർക്കുമായിലെ അന്തേവാസികളായ ദയറായക്കാരോട് വിലകൊടുത്തു സമ്പാദിച്ചിട്ടുള്ളവയാണെന്നും അതിൻെറ പിൻവിലോട്ട് അവർ അന്വേഷിക്കാറില്ലെന്നും, ഏതായാലും അവ ഇപ്പോൾ ലോകത്തിനു് ഉപകാരപ്രദമായി സൂക്ഷിക്കപ്പെടുന്നു എന്നും ലൈബ്രേറിയൻ സമാധാനം പറഞ്ഞു.

ഞാൻ അന്വേഷിച്ചിരുന്ന ഗ്രന്ഥം അവിടെയെങ്ങും കണ്ടില്ല. ബുക്കാനാൻ ബൈബിൾ കേംബ്രിഡ്ജ് സർവ്വകലാശാല വക ലൈബ്രറിയിലാണെന്നു ബ്രിട്ടീഷ് മ്യൂസിയം അധികൃതർ തിരക്കി കണ്ടുപിടിച്ച് വിവരം എന്നെ അറിയിച്ചു. ബ്രിട്ടീഷ് സ്ഥാപനകളുടെ കാര്യക്ഷമതയ്ക്കും സഹായമനസ്ഥിതിക്കും ഇതൊരു ദൃഷ്ടാന്തമാണ്. അക്കാര്യത്തിൽ അവരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

പിന്നീട് ഞാൻ കേംബ്രിഡ്ജിൽ പോയി. ബുക്കാനാൻ ബൈബിൾ സൗകര്യമായി കൈകാര്യം ചെയ്യുന്നതിനു ഭാരവാഹികൾ എന്നെ അനുവദിച്ചു. ആട്ടിൻതോലുകൊണ്ടുണ്ടാക്കി നേർമ്മവരുത്തിയിട്ടുള്ള തോൽക്കടലാസുകളിലാണ് ഗ്രന്ഥം എഴുതപ്പെട്ടിരിക്കുന്നതു്. തോൽക്കടലാസിനെ പാർച്ച്മെൻറ് എന്നും വെല്ലം എന്നും പറയും. അങ്ങനെയുള്ള 323 തോൽക്കടലാസുകൾ രണ്ടു വാല്യങ്ങളായി ബയണ്ടു ചെയ്തതാണു പ്രസ്തുത ഗ്രന്ഥം. ഏകദേശം ഒരു മുഴം നീളവും മുക്കാൽ മുഴം വീതിയും, രണ്ടു വാല്യങ്ങൾക്കും കൂടെ 8 അംഗുലം ഘനവും ഉണ്ട്. പഴക്കംകൊണ്ടു തോൽക്കടലാസിൻെറ മൂലകൾ ദ്രവിച്ച് അടന്നുവീഴുന്നുണ്ട്. വളരെ സൂക്ഷിച്ചു പെരുമാറിയില്ലെങ്കിൽ കടലാസുകൾ പൊടിഞ്ഞുപോകും. ഓരോ കടലാസിൻെറയും രണ്ടു വശങ്ങളിലും മുമ്മൂന്നു കോളങ്ങളായി, അമ്പതു അറുപതു വരികളിൽ പുസ്തകം എഴുതപ്പെട്ടിരിക്കുന്നു. ഈ ബൈബിളിലെ ഓരോ ഉപവിഭാഗങ്ങളായ പുസ്തകങ്ങളുടെ ആദ്യന്താക്ഷരങ്ങൾ "അഫീഫാ" എന്ന വിചിത്രലിപികളിലും ബാക്കി ഭാഗങ്ങൾ മുഴുവനും 'എസ്ത്രംഗലാ' എന്ന പ്രാചീന സുറിയാനി ലിപികളിലും എഴുതപ്പെട്ടിരിക്കുന്നു.

---

നമുക്കുണ്ടെന്നുമുള്ള ബോധത്തോടുകൂടി ഇടവക കാര്യങ്ങളും മെത്രാസനകാര്യങ്ങളും കൈകാര്യംചെയ്യുന്നതിനുള്ള സന്നദ്ധതയും, ദീർഘദൃഷ്ടിയും നമുക്കാവശ്യമാണ്. പരിശുദ്ധമായ ഓർത്തഡോക്സ് വിശ്വാസം കൈവിടാതെ കാതോലിക്കാസിംഹാസനത്തിൻെറ കൊടിക്കീഴിൽ അണിനിരന്നുകൊണ്ട് ഐക്യതയോടെ പൊരുതാൽ മർദ്ദനത്തിൻേറയും അടിമത്വത്തിൻേറയും തീച്ചൂള കടന്നു സ്വാതന്ത്ര്യത്തിൻേറയും ഐശ്വര്യത്തിൻേറയും മലർവാടിയിൽ നാം എത്തിച്ചേരുകതന്നെ ചെയ്യും.

ഇത്രയും നാൾ നമ്മുടെ ഇടവകയെ കാത്തുസൂക്ഷിച്ച ദൈവത്തെ സ്തോത്രം ചെയ്തുകൊണ്ടും പരിപാവനമായ കാതോലിക്കാ സിംഹാസനത്തിൽ വാണരുളുന്ന പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയോടും നമ്മുടെ ഇടവകയെ ഭരിക്കുന്ന രണ്ടു തിരുമേനിമാരോടും ഉള്ള ഭക്തിബഹുമാനാദരവുകളെ രേഖപ്പെടുത്തിക്കൊണ്ടും ഈ ചെറിയ റിപ്പോർട്ട് സമർപ്പിച്ചുകൊള്ളുന്നു.

Fr. P. P. Philipose
(ഭദ്രാസന സെക്രട്ടറി)

11 May 1955,

# ആത്മനിക്ഷേപം

(M. C. K.)

60 ഒരു കർബാനധ്യാനം +

## സങ്കീർത്തനം 84

(ഉത്ഥാനത്താൽ—എന്ന 7-ാം രാഗത്തിൽ)

യാഹാംദേവാ, ജീവാധീശാ, നിന്നെ നോക്കി
എൻ മെയ്യോടെൻ ഉൾത്താളിതാ ഹാ പാടുന്നു.
യാഹാം നാഥാ, നിന്നാസ്ഥാനം എത്ര മനോജ്ഞം?
എന്നുള്ളം നിൻപ്രാകാരത്തെ വാഞ്ഛിക്കുന്നു.
വീടൊന്നാൻകുരികിൽ കിളിയാമീവൽപക്ഷി
കൂട്ടുംതേടി: നിൻയാഗത്തിൻ പീഠത്തെ ഞാൻ.
നീ ബലമായോർ, യാഹാംനാഥാ ധന്യന്മാരാം
സീയോൻനാട്ടിൽ ചേരുംവഴിയങ്ങവരിലുണ്ട്.
കണ്ണീരിൻതാഴ്‌വാരം വഴിയായ് പോകുന്നേരം
നിൻഭക്തന്മാരാസ്ഥലമെല്ലാം നീർക്കയമാക്കും.
ആസ്ഥലമന്വോടാശീർവ്വാദം പ്രാപിച്ചിട്ടും
നിൻദാസന്മാർ മേന്മേൽ വീര്യം കൈക്കൊണ്ടിട്ടും.

രണ്ടു സ്ഥലങ്ങളിൽ പുസ്തകത്തിലെ വാക്കുകളുടെ ആകത്തുക കുറിച്ചിട്ടുണ്ട്. ഇന്ന ദിവസങ്ങളിൽ വായിപ്പാൻ എന്ന കുറിപ്പുകൾ ചുവന്ന മഷിയിലാണ് എഴുതിയിരിക്കുന്നത്. "ശ്ലീഹന്മാരുടെ പിതാവാകുന്ന മാർ മിഖായേലിന്റെ പ്രാർത്ഥന ഞങ്ങൾക്കു കോട്ടയായിരിക്കട്ടെ. നൂർ അബ്ദീൻ" എന്ന് ഒടുവിൽ എഴുതിച്ചേർത്തിട്ടുണ്ട്.

വിലയേറിയ ഈ സുറിയാനിവേദപുസ്തകം പല നൂറ്റാണ്ടുകൾക്കു മുമ്പ് മലങ്കരസഭയ്ക്കു ലഭിച്ചിരുന്നതും ഉദയംപേരൂർ സുന്നഹദോസിന്റെ കാലത്തു (1599) പറങ്കികൾ ചുട്ടുനശിപ്പിക്കാതെ തിരുവിതാംകൂറിൽ മലനാട്ടിലെ ഒരു പള്ളിയിൽ ഭദ്രമായി സൂക്ഷിച്ചിരുന്നതും 1806-ൽ കണ്ടനാട്ടു പള്ളിയിൽ വച്ച് മലങ്കര മെത്രാപ്പോലീത്താ വലിയ മാർ ദീവന്നാസ്യോസ് ക്ലോഡിയസ് ബുക്കാനാന് സമ്മാനിച്ചിട്ടുള്ളതും ആണ്. ആ പുസ്തകം കാണുകയും തൊടുകയും ചെയ്തപ്പോൾ എന്നിൽ രോമാഞ്ചമുണ്ടായി. സൗകര്യമായി ഒരിടത്തിരുന്ന് അതിലെ പുസ്തകങ്ങളുടെ പട്ടിക ഞാൻ ക്രമമായി എഴുതിയെടുത്തു. ബൈബിൾ സൊസൈറ്റിക്കാരുടെ ബൈബിളിൽ അപ്പോക്രിഫാ എന്ന വിഭാഗം കാണുകയില്ല. എസ്. പി. സി. കെ. ബൈബിളിൽ അപ്പോക്രിഫാ പുസ്തകങ്ങളിൽ ചിലതുണ്ട്. എന്നാൽ ബുക്കാനാൻ ബൈബിളിൽ വേറെയും പുസ്തകങ്ങൾ കൂടുതലായിട്ടുള്ളതിനാൽ അതിലെ ക്രമമനുസരിച്ചു നമ്പർ കൊടുത്ത് പേരുകൾ താഴെ ചേർക്കുന്നു.

വാല്യം I

1. ആദ്യപുസ്തകം
2. പുറപ്പാട്
3. ലേവ്യ
4. സംഖ്യ
5. ആവർത്തനം
6. യോബ്
7. യോശുവ
8. ന്യായാധിപന്മാർ
9. 1, 2 ശമുവേൽ
10. സങ്കീർത്തനം
11. 1, 2 രാജാക്കൾ
12. 1, 2 നാളാഗമം
13. സുഭാഷിതം
14. പ്രസംഗക്കാരൻ
15. ഉത്തമഗീതം
16. മഹാജ്ഞാനം
17. ഏശായാ (പൂർവ്വാർദ്ധം)

വാല്യം II.

17. ഏശായാ (ഉത്തരാർദ്ധം)
18. യറമിയാ
19. വിലാപങ്ങൾ
20. 1, 2 ബാറൂക്ക്
21. യറമിയാ ലേഖനം
22. ഹെസക്കിയേൽ
23. 12 പ്രവാചകർ (ഹോശയാ, യോവേൽ, ആമോസ്, ഒബദിയാ, യോനാ, മീഖാ, നാഹൂം, ഹബക്കൂക്, സെഫനിയാ, ഹഗ്ഗായി, സഖറിയാ, മലാഖി.)
24. ദാനിയേൽ.
25. ബാല്യം പെരുമ്പാമ്പും. രൂത്ത്
26. ശൂശന്നാ
27. എസ്ഥേർ
28. യഹൂദീത്ത്
29. എസ്രാ. നഹമിയാ.
30. ബാറസ്ലീവാ.
31. 1 മക്കാബി
32. 2 മക്കാബി
33. 3 മക്കാബി
34. യോസിഫോൻ (4 മക്കാബി)
35. എസ്ദ്രാ
36. തോബിയാസ്
37. ഏവൻഗേലിയോൻ (മത്തായി, മർക്കോസ്, ലൂക്കോസ്, യോഹന്നാൻ)
38. ലേഖനങ്ങൾ 14 [റോമർ, 1, 2 കോരിന്തി, ഗലാത്തി, എഫേസി, ഫിലിപ്പ്യ, കൊലോസ്യ 1, 2 തെസ്സലോനി, 1, 2 തിമോത്തി, തീത്തൂസ്, ഫിലേമോൻ, എബ്രായ
39. ശ്ലീഹന്മാരുടെ പൊ] തുലേഖനങ്ങൾ 8 [നടപ്പുകൾ, യാക്കോബ്, 1 പത്രോസ്, 1 യോഹന്നാൻ, 2 പത്രോസ്, 2, 3 യോഹന്നാൻ. യൂദാ.]
40. 1, 2, 3, 4, 5, 6 ക്ലീമീസിന്റെ ലേഖനങ്ങൾ.

വെളിപാടുപുസ്തകം ഇതിൽ ഉൾപ്പെട്ടിട്ടില്ലെന്നും, ബാറസ്ലീവാ, മഹാജ്ഞാനം ഇവയിൽ നിന്നു നമ്മുടെ പള്ളിയാരാധനകളിൽ വായനഭാഗങ്ങൾ സ്വീകരിച്ചിട്ടുണ്ടെന്നും ഉള്ള വസ്തുത പ്രസ്താവയോഗ്യമത്രേ.

എൻ കർത്താവേ, എല്ലാവരും സീയോൻനാട്ടിൽ
നിൻതിരുമുമ്പിൽവന്നെത്തീടാൻ കൃപചെയ്യേണം.
സ്വർഗ്ഗാധീശാ, സൈന്യാധീശാ, ലോകാധീശാ
കാരുണ്യത്താലെൻ പ്രാർത്ഥനയെ ശ്രദ്ധിക്കേണം.
താതന്മാർ തൻ ദേവാനാഥാ, പരിചകണക്കേ
കാക്കും നാഥാ, ശ്രദ്ധിച്ചിവരെ തൃക്കൺപാർക്ക.
കർത്താവേ, നിന്നഭിഷിക്തനെ നീ നോക്കീടേണം
നിൻഗേഹത്തിൽപോക്കും നാൾ ഹാ ശ്രേഷ്ഠം
തന്നെ.

ദുഷ്ടന്മാർതൻ കൂടാരത്തിൽ പാർപ്പതിനെക്കാൾ
നിൻ ഭവനത്തിൽ കാവൽപ്പണി ഹാപാരംഭാഗ്യം.
യാഹാം ദേവാ, നീപരിചയുമെൻസൂര്യനുമല്ലോ
നീ മഹിമാവും കാരുണ്യമതും നൽകീടുന്നു.
നീ നേരുള്ളോർക്കൊരു നന്മയ്ക്കും തടവുണ്ടാക്കാ
ദേവാ, നിന്നിൽ ശരണപ്പെട്ടവോൻധന്യൻതന്നെ.

## ലുത്തിനിയാ

(കുക്കലിയോൻ 7-ാം രാഗത്തിൽ)

വരുവീനെന്നുടെയപ്പം ഭക്ഷിപ്പിൻ ഹാ-ഉ-ഹാ
എൻ കാസാ പാ-നം ചെയ്‌വിൻ.
x മൂഢതവെടിയിൻ ജീവിപ്പിൻ ഹാ-ഉ-ഹാ
ചേർന്നടക്കുവിനറിവിൻ-മാർഗ്ഗത്തിൽ: ബാറെക്ക്
മോർ.

(ശുചിയൊടുശുദ്ധ്യാ—എന്ന രീതിയിൽ)
അപ്പം വീഞ്ഞിവയർപ്പിച്ച
മൽക്കിസദേക്ക്യൻ കർത്താവേ
നിന്നോർമ്മയതാം കുദാശ
അർപ്പിപ്പാൻ യോഗ്യ-തനൽക
നൂറമെൻകാലസു കുറിയേലായ്സ്സോൻ.

(എല്ലാം ഞാൻ പരിശോധിച്ചു—എന്ന മട്ടിൽ)
രക്ഷകനാം കർത്താവേ നീ
ശിഷ്യരൊടോതിയ വാക്യത്തിൻ
മധുരതയെ-ഓർക്കുമ്പോൾ—വിസ്മയം
ഞാൻ—കൂറുന്നു.
മനുജർക്കായ് സ്വർഗ്ഗത്തിൽ നിന്നവതരണം—
ചെയ്തു
ജീവപ്രദമാമപ്പം ഞാനാണെ-ന്നറിവിൻ
ഞാനേകീടുമപ്പം-ലോ-കക്കെല്ലാം
ജീവൻ നൽകീടുമെൻ-മാം—സംതന്നെ

+ ഞായറാഴ്ചസൂത്താറായുടെയോരാത്രിയുടെയോ നമസ്കാരത്തിനുശേഷം ഉപയോഗിക്കാവുന്നതു്. [ലിഖിതാവ്—ശ്രീ സി. പി. ചാണ്ടി]

x സദൃശവാക്യങ്ങൾ 9:5.6.

എന്നുടെ മാംസത്തെ ഭക്ഷി-
ച്ചെൻനിണവും പാനം ചെയ്‌വോൻ
അവനെന്നിൽ—ഞാനവനിൽ-ഉയിർനൽ
കും-ഞാ-നന്ത്യദിനെ.
[ബാറെക്ക്മോർ]
ജീവപ്രദമാമീയപ്പം
രക്ഷകനാംമിശിഹാനാഥാ.
ഞങ്ങൾക്കായ്-നൽകുകയാൽ-നീസ്തുത്യൻ-
എന്നാളും.
നീ പെസഹായിൽ തൃക്കൈകളിലപ്പം—
പേറി
വാഴ്ത്തിനുറുക്കി ശ്ലീഹക്കേകിക്കൊ-
ണ്ടോതി
ഭക്ഷിക്കുവിനെൻമാം—സംവാങ്ങി
എൻനിണമാംകാസാ-പാ—നം ചെയ്‌വിൻ
കാൽവറിമലയിൽ ക്രൂശിന്മേ—
ലീമൊഴികളെനീ പാലിച്ചു
രക്ഷയിതീ-ക്ഷിച്ചിടുവാൻ-കണ്ണുതുറ—
ന്നീടേണം.
മൊറിയോറാഹേമ്മേലയിന്ന്വഅദാറയിൻ.
(മുടികൾ മുടഞ്ഞൊട്ടിത്തകിടും-എന്ന രീതിയിൽ)
കർത്താവേയീബലിയാൽ നിൻ
കാർമ്മികനും നിൻഭക്തർക്കും
പാപവിമോചനവുംനിത്യ-
ജീവനുമുണ്ടായീ—ട-ട്ടെ.

## സങ്കീർത്തനം 23

(അഗ്നിമയന്മാരെനോക്കിൽ-
എന്ന ഹൂസപ്പരാഗത്തിൽ)

യാഹെന്നിടയൻ യാതൊരുകുറവുമെനിക്കുളവാകാ
പുഷ്ടിയെഴും നൽപുൽമേടുകളിൽ മേയിച്ചീടും.
ശാന്തജലത്തെകാട്ടിപ്രാണനുകുളിരേകീടും
തിരുനാമത്താൽ നീതിപഥങ്ങളിലെന്നെനയിക്കും.
ക്രൂരികളിൻ പാഴ്ത്താഴ്വരവഴിയായ്
പോയെന്നാലും
ഭീതിയെനിക്കില്ലെന്നൊടു കൂട്ടുണ്ടെപ്പൊഴുതുംനീ.
ആശ്വാസമെനിക്കേകും നിന്നുടെ വടിയുംകോലും
മേശയൊരുക്കീടുമെൻപേർക്കായ് നീ വൈരികൾ
കാൺകെ.
എൻതലയെനീ എണ്ണയൊഴിച്ചഭിഷേകം ചെയ്യും
മാമകപാത്രംപൂർണ്ണതപൂകിനിറഞ്ഞൊഴുകീടും.
നന്മയുമന്പും പിൻതുടരും മൃതിനാൾവരെ
യെന്നെ.
നീണാൾ യാഹിൻനിലയത്തിൽ ഞാൻ നിവസി
ച്ചീടും

# വാർത്തകളും കുറിപ്പുകളും.

## ബ. പൗലൂസ് അച്ചന്റെ ചരമം

സ്വ. ലേ. 14—5—55

മലങ്കര സഭാമാസികയിലെ സുപ്രസിദ്ധ എഴുത്തുകാരനും മലങ്കരസഭാ മാനേജിംഗ് കമ്മിററി മെംബർ, കണ്ടനാട്ട്-അങ്കമാലി മെത്രാസന ഇടവക സെക്രട്ടറി, മുതലായ വിവിധനിലകളിൽ സമുദായസേവനമനുഷ്ഠിച്ചുവന്ന ദേഹവും വെങ്ങോല മാർത്തോമ്മൻ ചെറിയപള്ളി, വളയഞ്ചിറങ്ങര പള്ളി എന്നിവയുടെ വികാരിയുമായിരുന്ന ദി. ശ്രീ. കെ. പി. പൗലൂസ് കത്തനാർ അവർകൾ മെയ് 3-ാംനു- ഉദരസംബന്ധമായ രോഗം മൂലം സ്വവസ്തിയായ തുരുത്തിപ്പ്ളി കല്ലറയ്ക്കപ്പറമ്പിൽ വച്ചു നിര്യാതനായി. മെയ് 10-ാംനു- മൂവാററുപുഴ അരമനയിൽനിന്നും വീട്ടിൽ എത്തിയ അച്ചന്റെ രോഗം പെട്ടെന്നു വർദ്ധിക്കയാണു ചെയ്തതു്. 12-ാംനു- മാർ തീമോത്തിയോസ് തിരുമേനി ബ. അച്ചന്റെ തൈലാഭിഷേകക്രുദാശ നടത്തുകയും 13-ാംനു- വി. കുർബാന എഴുന്നള്ളിച്ചുകൊടുക്കുകയും ചെയ്തു. നല്ല ബോധത്തോടും ഒരുക്കത്തോടും കൂടി അച്ചൻ വി. ക്രുദാശകൾ കൈക്കൊണ്ടു. ബ. അച്ചന്റെ മരണവാർത്ത അറിഞ്ഞു് അദ്ദേഹത്തിന്റെ സുഹൃത്തുക്കളും വൈദികരുമായ ഒരു വലിയ ജനതതി ഭവനത്തിൽ എത്തി. 14-ാം തീയതി കോട്ടയത്തുനിന്നും തിയോളജിക്കൽ സിമ്മനാരി പ്രിൻസിപ്പാൾ മാർ അത്താനാസ്യോസ് തിരുമേനി, സഭാ ജനറൽ സെക്രട്ടറി ഫാദർ കെ. പീലിപ്പോസ് "മലങ്കരസഭാ" മാനേജിംഗ് എഡിററർ ഫാദർ ററി. സി. ജേക്കബ് മുതലായവരോടു കൂടി വളയഞ്ചിറങ്ങരപള്ളിയിൽ എത്തി.

പരേതന്റെ ഭവനത്തിൽവച്ചു നടത്തപ്പെട്ട ശുശ്രൂഷയിൽ ദി. ശ്രീമാന്മാരായ ആനിക്കാശ്ശേരിൽ പൗലൂസ് കത്തനാർ, മുറിമററത്തു ഗീവറുഗീസ് കത്തനാർ, ഫാദർ ററി. സി. ജേക്കബ്, ഫാദർ ജോർജ്ജ് പാലാട്ടി, ഫാദർ കുറിയാക്കോസ് പുല്ലാക്കടി, ഫാദർ കെ. പീലിപ്പോസ്, റെവ. ഡോക്ടർ കെ. സി. ജോസഫ്, ഫാദർ ററി. വി. ജോൺ മുതലായ ഒട്ടനേകം വൈദികർ സംബന്ധിച്ചിരുന്നു. 12 മണിയോടു കൂടി മൃതശരീരം അനേകം മുത്തുക്കുടകൾ, വെള്ളിക്കുരിശുകൾ, ബാൻറു മുതലായവയുടെ അകമ്പടിയോടു കൂടി വളയഞ്ചിറങ്ങര പള്ളിയിലേക്കു കൊണ്ടുപോയി. യാത്രാമദ്ധ്യേ അദ്ദേഹം ഏഴു വർഷത്തിൽ പരം വികാരിയായിരുന്നു പ്രാണതുല്യം സ്നേഹിച്ചിരുന്ന വെങ്ങോല മാർത്തോമ്മൻ ചെറിയപള്ളിയുടെ മദ്ബഹായിൽ മൃതശരീരം പ്രവേശിപ്പിച്ചു് നടത്തിയ "യാത്രചോദിക്കൽ" ഏററവും ഹൃദയസ്പർശകമായിരുന്നു. 2. 30-നു വളയഞ്ചിറങ്ങര പള്ളിയിൽ എത്തി മാർ തീമോത്തിയോസ്, മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ പ്രധാനകാർമ്മികത്വത്തിൽ ശവസംസ്കാരശുശ്രൂഷ നടത്തപ്പെട്ടു. മാർ അത്താനാസ്യോസ് തിരുമേനി ചരമപ്രസംഗം നടത്തി. മരണപര്യന്തം പ്രസന്നമായിരുന്ന സ്മയ്പുരുഷന്റെ മുഖം മരണാനന്തരവും ശോഭയുള്ളതായി കാണപ്പെട്ടുന്നു എന്നും അദ്ദേഹത്തിന്റെ സത്യനിഷ്ഠ, പ്രതിപക്ഷബഹുമാനം, തൂലികാവൈഭവം ഇവ അതുല്യമായിരുന്നു എന്നും അച്ചന്റെ മരണം മൂലം ഓർത്തഡോക്സ് സഭയ്ക്കു് വലിയ നഷ്ടമാണു സംഭവിച്ചിരിക്കുന്നതെന്നും തിരുമനസ്സുകൊണ്ടു പ്രസംഗത്തിൽ പ്രത്യേകം പ്രസ്താവിക്കയുണ്ടായി. "യാത്രചോദിക്കൽ", അന്ത്യചുംബനം എന്നിവയ്ക്കു ശേഷം വളയഞ്ചിറങ്ങര പള്ളിക്കു വടക്കുഭാഗത്തു പ്രത്യേകം തയ്യാറാക്കപ്പെട്ട കല്ലറയിൽ കർത്തവ്യ

---

(5-ാംപേജ് തുടർച്ച)

പാണ്ഡിത്യത്തെ വിളിച്ചറിയിക്കുന്നു. വി. കുർബാനയേപ്പററി അദ്ദേഹം ഒരു ഗ്രന്ഥം തന്നെ ചമച്ചിട്ടുണ്ട്. കാനോനിക പാത്രിയർക്കീസ് ആരു്, സത്യകാനോൻ ഏതു് എന്നീ പുസ്തകങ്ങളും, അബ്ദൽമിശിഹായും കാതോലിക്കാസ്ഥാപനവും, അന്ത്യോക്യാ. മലങ്കരഖണ്ഡം, പാത്രിയർക്കീസ് പക്ഷത്തിന്റെ ശ്രദ്ധയ്ക്കു് ശീശ്മക്കാരും മററും ആരു് എന്നീ ലഘുലേഖകളും അദ്ദേഹം എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വിയോഗം മലങ്കര ഓർത്തഡോക്സ് സഭയ്ക്കും. മലങ്കരസഭാമാസികയ്ക്കും വലിയ ഒരു നഷ്ടം തന്നെയാണ്. കൂടുതൽ ഉൽകൃഷ്ടമായ ഒരു നിലയിലേക്കു ദൈവം അദ്ദേഹത്തെ വിളിച്ചിരിക്കുന്നു എന്നു നമുക്കു സമാശ്വസിക്കാം. പൗലൂസ് അച്ചൻ ആദർശപുരുഷനായി സ്വീകരിച്ചിട്ടുള്ളതു വി. പൗലൂസ് ശ്ലീഹായെ ആയിരുന്നു. പൗലൂസ് ശ്ലീഹായേപ്പോലെ പൗലൂസ് അച്ചനും "ഞാൻ നല്ല പോർ പൊരുതു: ഓട്ടം തികച്ചു: വിശ്വാസം കാത്തു" എന്നുള്ള സംതൃപ്തിക്കു് അവകാശമുണ്ടു്. നീതിയുടെ കിരീടം നീതിയുള്ള ന്യായാധിപതിയായ കർത്താവു് അദ്ദേഹത്തിനു നൽകുമെന്നും നമുക്കു വിശ്വസിക്കാം. അതിനുവേണ്ടി നമുക്കു പ്രാർത്ഥിക്കയും ചെയ്യാം.

നിരതനായിരുന്ന ആ കർമ്മയോഗിയുടെ മൃതശരീരം യഥായോഗ്യം സംസ്കരിക്കപ്പെട്ടു. അങ്ങനെ ഈ പള്ളിയിൽ ആദ്യമായി സംസ്കരിക്കപ്പെടുന്നതിനുള്ള സൗഭാഗ്യം അതിൻെറ സ്ഥാപകനും വികാരിയുമായ പൗലൂസ് അച്ചനു തന്നെ സിദ്ധിച്ചു. ഒരു വലിയ ജനക്കൂട്ടം ശവസംസ്കാരശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു. പരേതനായ പൗലൂസ് അച്ചൻെറ ആത്മാവിനു നിത്യശാന്തിയെ പ്രാർത്ഥിച്ചുകൊള്ളുന്നു.

### പട്ടംകൊട

തുമ്പമൺ മെത്രാസന ഇടവകയുടെ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടു ഈ മെയ് മാസം 5-ാംനു- വ്യാഴാഴ്ച കാട്ടൂർ തിരുമുററം ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിൽവച്ചു്, കാട്ടൂർ മഠത്തിലേത്തു് ജോസഫ് ശെമ്മാശ്ശനു് കശ്ശീശാപ്പട്ടം നൽകിയിരിക്കുന്നു.

മെയ് 8-ാംനു- ഞായറാഴ്ച ടി പള്ളിയിൽ വച്ചു് വന്ദ്യദിവ്യ ശ്രീ. മാരേട്ട് തോമ്മസ് റമ്പാൻെറ സാന്നിദ്ധ്യത്തിൽ നവപൂജാർപ്പണം നടത്തപ്പെടുകയുമുണ്ടായി.

### ശിലാസ്ഥാപനം

ചന്ദനപ്പള്ളിയിൽ പുതുതായി സ്ഥാപിക്കുന്ന ഗവണ്മെൻറു ഡിസ്പെൻസറിയുടെ ശിലാസ്ഥാപനകർമ്മം മെയ് 10-ാംതീയതി പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു നിർവ്വഹിച്ചിരിക്കുന്നു.

പുസ്തകാഭിപ്രായം

### മലബാറിനു വെളിയിലുള്ള ഓർത്തഡോക്സ് ഇടവകകൾ

ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് മിഷ്യൻ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ലഘുപത്രികയുടെ പേരാണു് മേൽ ചേർത്തിരിക്കുന്നതു്. മലബാറിനു വെളിയിലുള്ള പതിമ്മൂന്നു് ഓർത്തഡോക്സ് ഇടവകകളുടെ സംക്ഷിപ്തമായ ചരിത്രവും നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ഒരു പ്രസ്താവനയും മിഷ്യൻ കമ്മിററിയുടെ ഒരു റിപ്പോർട്ടും മിഷ്യൻെറ 1952, 1953, 1954 ഈ വർഷങ്ങളിലെ വരവുചെലവുകണക്കുമാണു് ഈ ചെറുപത്രികയിലെ പ്രതിപാദ്യവിഷയങ്ങൾ. ഈ വിഷയങ്ങളുടെ പശ്ചാത്തലത്തിൽ, വിദേശമേധാവിത്വത്തിൽ നിന്നു വിമുക്തയായ പൗരസ്ത്യ ഓർത്തഡോക്സ സഭ മലങ്കരയുടെ ഹ്രസ്വപരിധിയെ അതിലംഘിച്ചു വളർന്നു് ഇൻഡ്യയിലും ഇൻഡ്യക്കു വെളിയിലും വ്യാപിച്ചുവരുന്നതും ദീർഘനാളുകളിലെ കർമ്മവൈമുഖ്യം പരിത്യജിച്ചു് സജീവമായി മിഷ്യനറിവേലകളിൽ ഏർപ്പെട്ടുവരുന്നതും ഈ പത്രികയിൽ സമർത്ഥമായി ചിത്രീകരിച്ചിട്ടുണ്ടു്. ഓർത്തഡോക്സ് ചർച്ച് മിഷ്യൻ പ്രസിഡണ്ടായ നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രസ്താവന ഈ ലഘുലേഖക്കു് ഒരു ഭൂഷണം തന്നെയാണു്. നമ്മുടെ സഭ മിഷ്യനറിവേലയിൽ കൂടുതൽ ജാഗ്രത കാണിക്കേണ്ടതിൻെറയും മിഷ്യനറിവേലക്കായി യുവജനങ്ങൾ മുന്നോട്ടു വരേണ്ടതിൻെറയും അത്യാവശ്യകതയും അങ്ങനെ മുന്നോട്ടു വരുന്നവർ അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും ആ പ്രസ്താവനവഴിയായി തിരുമനസ്സുകൊണ്ടു് സഭാംഗങ്ങളുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിച്ചിരിക്കുന്നു. മാത്രമല്ല, നമ്മുടെ സഭ ഒരു എപ്പിസ്കോപ്പൽ സഭയാണെന്നു തിരുമനസ്സുകൊണ്ടു് അനുസ്മരിപ്പിക്കുകൂടി ചെയ്യുന്നുണ്ടു്. രാഷ്ട്രത്തിലെന്നപോലെ സഭയിലും ജനകീയഭരണം ഏർപ്പെടുത്തണമെന്നു് ആരെങ്കിലും വ്യാമോഹിക്കുന്നുണ്ടെങ്കിൽ അതു ശരിയല്ലെന്നും നമ്മുടെ സഭയിൽ എപ്പിസ്കോപ്പൽ ഭരണമാണു നിലനിന്നുവരുന്നതെന്നും അതാണു നിലനിർത്തേണ്ടതെന്നും തിരുമനസ്സിലെ പ്രസ്താവനയിൽ വ്യക്തമാക്കിയിരിക്കുന്നു. സഭാംഗങ്ങൾ-പ്രത്യേകിച്ചു്; പുതിയ ഇടവകകളുടെ രൂപവൽക്കരണത്തിൽ ഏർപ്പെടുന്നവർ-ഓർമ്മിച്ചിരിക്കേണ്ട ഒരു തത്വമാണിതു്.

ഈ ലഘുപത്രിക—അഥവാ റിപ്പോർട്ടു്—സഭാംഗങ്ങൾ അവശ്യം വായിക്കണമെന്നാണു ഞങ്ങളുടെ അഭിപ്രായം. ഇതു പ്രസിദ്ധപ്പെടുത്തിയ ഇൻഡ്യൻ ഓർത്തഡോക്സ് മിഷ്യനെ ഞങ്ങൾ അനുമോദിക്കുകയും മിഷ്യൻെറ പ്രവർത്തനങ്ങൾക്കു വിജയം ആശംസിക്കുകയും ചെയ്യുന്നു.

### സണ്ടേസ്കൂൾ പരിശീലനക്ലാസും വാർഷീക സമ്മേളനവും.

സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലനക്ലാസ്സ് മെയ് 12 മുതൽ 22 ാംനു- വരെ കോട്ടയം എം. ഡി. സിമ്മനാരിയിൽ വച്ചുനടത്തപ്പെട്ടു. മലങ്കരയുടെ നാനാഭാഗങ്ങളിൽ നിന്നുമായി എഴുപതോളം അദ്ധ്യാപകന്മാർ ക്ലാസ്സിൽ സംബന്ധിച്ചിരുന്നു. സണ്ടേസ്കൂൾ അദ്ധ്യാപകന്മാരെ ഉദ്ദേശിച്ചു് മെയ് 19-ാംനു- മാർ ഏലിയാ ചാപ്പൽ സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ വകയായി എം ഡി. സിമ്മനാരിയിൽ വച്ചും മെയ് 21-ാംനു-ശനിയാഴ്ച മാർ ഏലിയാസ് ചാപ്പൽ സണ്ടേസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. വി. സി. ചെറിയാൻെറ വ

കയായി അദ്ദേഹത്തിൻെറ വസതിയിൽ വച്ചും ക്ഷേമമായ കാപ്പിസൽക്കാരങ്ങൾ നടത്തപ്പെട്ടു. മാർ ഏലിയാ ചാപ്പൽ സണ്ടേസ്കൂൾ പ്രവൎത്തകർ മലങ്കരയുടെ നാനാഭാഗങ്ങളിൽ നിന്നുമായി വന്ന ഡലിഗേററുകളുടെ സുഖസൗൎയ്യങ്ങൾഅന്വേഷിക്കുന്നതിൽ പ്രശംസാർഹമായ താല്പര്യം പ്രദർശിപ്പിച്ചിരുന്നു.

മലങ്കര ഓൎത്തഡോക്സ് സണ്ടേസ്കൂൾ സമാജത്തിൻെറ വാർഷികസമ്മേളനം മെയ് 22-ാംനു- എം. ഡി. സിമ്മനാരി ഹൈസ്കൂളിൽവച്ചു മാർതോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടപ്പെട്ടു. "മലങ്കരസഭാ" പത്രാധിപർ വ.ദി. ശ്രീ. എം. സി. കുറിയാക്കോസ് റമ്പാച്ചൻ, ശ്രീ.എം.വി.ഏബ്രാഹാം.ബി. ഏ. എൽ. ററി. എന്നിവർ പ്രസംഗിച്ചു. ഈ വർഷത്തെ മൽസര പരീക്ഷയിൽ വിജയികളായവൎക്കു സമ്മാനങ്ങളും S. S. F. C. പരീക്ഷയിൽ വിജയികളായവൎക്കു സർട്ടിഫിക്കററുകളും നൽകുകയുണ്ടായി. S. S. F. C പരീക്ഷയിൽ ഈ വർഷം ഒന്നാമതായി പാസ്സായ മാർ ഏലിയാ ചാപ്പൽ വിദ്യാൎത്ഥി മി. കെ. എം. കുഞ്ഞു് മാർ പീലക്സീനോസ്സ് മെമ്മോറിയൽ മെഡൽ ലഭിക്കയുണ്ടായി. ഈ വിദ്യാർത്ഥി ഇതിനു മുമ്പും മൽസരപരീക്ഷയിൽ പ്രശസ്തമായി വിജയിച്ചു സമ്മാനാർഹനായിട്ടുള്ളതാണു്.

## കാതോലിക്കററ് കോളേജ് പ്രിൻസിപ്പാൾ

പത്തനംതിട്ട കാതോലിക്കററ് കോളേജിൻെറ പ്രിൻസിപ്പാളായി ശ്രീ. നൈനാൻ ഏബ്രഹാം എം. ഏ.യെ വ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു.

## വൈദീക നിയമനം

കൊല്ലാട്ടുപള്ളി വികാരി റവ. ഫാദർ പി. സി. തോമസ്സ് കൊല്ലാട്ടുപള്ളിവികാരിസ്ഥാനത്തുനിന്നും വിരമിക്കയാൽ റവ. ഫാദർ തോമസ്സ് കല്ലോലിക്കൽ അവർകളെ കൊല്ലാട്ടുപള്ളി വികാരിയായി ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു.

## തൈലാഭിഷേകം

നെടുമാവു പള്ളിവികാരി ദി. ശ്രീ. കരിങ്ങനാമററത്തിൽ മത്യൂസ് കത്തനാർ അവർകൾ കുറേ നാളായി രോഗാവസ്ഥയിലായിരിക്കയാണു്. ബ. അച്ചനു് മെയ് മാസം 29-ാംനു-മാർ മാത്യൂസ് അത്താനാസ്യോസ് തിരുമേനി തൈലാഭിഷേകം നടത്തിയിരിക്കുന്നു.

## മെത്രാസനയോഗങ്ങൾ

തുമ്പമൺ മെത്രാസന ഇടവകയോഗം മെയ് 9-ാം തീയതി മാക്കാംകുന്നു് പള്ളിയിൽവച്ചു വ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും മാർ പീലക്സീനോസു എപ്പിസ്ക്കോപ്പാ തിരുമനസ്സിലെ സാന്നിദ്ധ്യത്തിലും നടത്തപ്പെട്ടു. സമുദായക്കേസ്സിലേക്കു് ഓരോ പള്ളികൾക്കും നിശ്ചയിച്ചിട്ടുള്ള തുക മെയ് മാസത്തിൽ തന്നെ മാർ പീലക്സീനോസ് തിരുമേനിയെ ഏല്പിക്കേണ്ടതാണെന്നു നിശ്ചയിച്ചു.

സുവിശേഷ പ്രവൎത്തനങ്ങൾക്കായി പള്ളിയിൽനിന്നും ഒരു ഞായറാഴ്ചത്തെ കാണിക്ക വിനിയോഗിക്കേണ്ടതാണെന്നു തീരുമാനിച്ചു.

വൈദികരുടെ ഒരു മാസത്തെ ശമ്പളത്തിൽനിന്നു് ഒരണായും പള്ളിയിൽനിന്നു് അരയണായും വീതംചേൎത്തു് ഒരു പ്രോവിഡണ്ടു ഫണ്ടു രൂപീകരിക്കണമെന്നും അറുപതു വയസ്സു തികയുമ്പോൾ അതു് ഒന്നാകെ കൊടുക്കേണ്ടതാണെന്നും മററും നിശ്ചയിച്ചുള്ള ഒരു പദ്ധതി സ്വീകരിക്കുകയുണ്ടായി.

കൊല്ലം മെത്രാസനയിടവകയോഗം മെയ് 11-ാം തീയതി കുണ്ടറ സെമ്മനാരിയിൽ വച്ചു വ. ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും മാർ ക്രൂറിലോസു തിരുമേനിയുടെ സാന്നിദ്ധ്യത്തിലും നടത്തപ്പെട്ടു. സമുദായക്കേസിലേക്കു് ഒരോ പള്ളിക്കും നിശ്ചയിക്കപ്പെട്ടിട്ടുള്ള തുക മെയ് മാസത്തിൽ തന്നെ മാർ ക്രൂറിലോസു തിരുമേനിയെ എല്പിക്കേണ്ടതാണെന്നു നിശ്ചയിച്ചു.

കോട്ടയം മെത്രാസനഇടവകപൊതുയോഗം മെയ് 24-ാം തീയതി ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കോട്ടയം എം.ഡി.സെമ്മനാരിയിൽവച്ചു വ. കാതോലിക്കാബാവാ തിരുമസ്സിലെ അദ്ധ്യക്ഷതയിൽ കൂടുകയും അന്നുമുതൽ രണ്ടാഴ്ചയ്ക്കകം കേസ്സു സംബന്ധിച്ചു പള്ളികൾക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള തുക മാർ ഈവാനിയോസു തിരുമേനിയെ ഏൽപ്പിച്ചുകൊള്ളാമെന്നു പള്ളിപ്രതിപുരുഷന്മാർ സ്വയം എഴുന്നേററു സമ്മതിക്കയുമുണ്ടായി.

ഉച്ചയ്ക്കുശേഷം നടന്ന യോഗത്തിൽ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമേനി അദ്ധ്യക്ഷം വഹിച്ചു. ഭദ്രാസന ഇടവകയുടെ 1954-ലെ റിപ്പോർട്ടു സെക്രട്ടറി ഫാദർ പി. പി. പീലിപ്പോസു സമർപ്പിച്ചു. ഭദ്രാസന ആഫീസു കോട്ടയത്തു സ്ഥാപിക്കുന്നതിനെപ്പററിയും മുഴുവൻ സമയവും ജോലി ചെയ്യുന്ന ഒരു സെക്രട്ടറിയുണ്ടായിരിക്കേണ്ടതിൻെറ ആവശ്യകതയെപററിയും യോഗം ചർച്ചചെയ്കയും അതു സംബന്ധിച്ചുള്ള വിവിധ വശ

# THE MALANKARA SABHA

License No. 475 dated 11th April 1946—Registered No. M. 6125.



ങ്ങളെപ്പററി ചിന്തിച്ചു റിപ്പോർട്ടു ചെയ്യുന്നതിനു ഫാദർ പി. പി. ഫീലിപ്പോസു കൺവീനറായി ഒരു സബ് കമ്മിററിയെ നിയമിച്ചു.

**കോട്ടയം മെത്രാസന വനിതാസമാജം**

മെയ് ലക്കം മാസികയിൽ സഭയിൽ സ്ത്രീകൾക്കുള്ളസ്ഥാനം എന്ന വിഷയത്തെപ്പററി ദക്'ലാ എഴുതിയ ലേഖനം കാണുകയുണ്ടായി. അതുപോലുള്ള ലേഖനം എഴുതത്തക്കവണ്ണം വനിതകൾ മുമ്പോട്ടുവരേണ്ടതാണ്. നമ്മുടെ സമാജങ്ങൾ പ്രവർത്തനക്ഷമമാക്കുന്നതിനു് ഒന്നാമതു് ഇടവക വികാരിമാർ കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ടതാണ്. വികാരിതന്നെയാണല്ലോ ഓരോശാഖയുടെയും പ്രസിഡൻറു്. പ്രസിഡൻറു് അച്ചനു ജോലിത്തിരക്കുമൂലം വനിതാസമാജത്തിൻെറ നടത്തിപ്പിൽ ശ്രദ്ധപതിപ്പിക്കാൻ സാധിക്കാതെവരുന്നപക്ഷം ചുമതലയോടെ പ്രവർത്തിക്കുന്ന ഒരാളെ അതിലേക്കു് അച്ചൻ നിയോഗിക്കണം. പ്രധാനചുമതല അച്ചനിൽതന്നെ നിക്ഷിപ്തമായിരിക്കണം.

ചുമതലബോധത്തോടുകൂടി നിസ്വാർത്ഥമായി പ്രവർത്തിക്കുന്ന സെക്രട്ടറിമാർ ഉണ്ടാകണം. അഹന്തയോ അധികാര ഭ്രമമോ അവർക്കുണ്ടായിരിക്കരുതു്.

എല്ലാ അംഗങ്ങളോടും സമഭാവനയോടുകൂടി പെരുമാറണം. സമാജാംഗങ്ങൾ ഒരു ക്രിസ്തീയഭവനത്തിലെ അംഗങ്ങൾ എന്നവിധം തമ്മിൽസ്നേഹിക്കുന്നവരും പ്രയാസങ്ങളിൽ പങ്കുകൊള്ളുന്നവരും ആയിരിക്കണം. കുഴിമററത്തുവച്ചുനടന്ന ട്രയിനിംഗ്ക്യാമ്പിനെപ്പററി കൂടുതൽ വിവരങ്ങൾ താഴെച്ചേർക്കുന്നു.

ഏപ്രിൽ 18—ാംതീയതി 6 മണിയോടുകൂടി എല്ലാവരും കുഴിമററത്തു് വല്യേത്തിൽഎത്തി. ബഹുമാനപ്പെട്ട കെ. വി. പൗലൂസ് അച്ചനും വന്നുചേർന്നിരുന്നു. സന്ധ്യാനമസ്ക്കാരവും ഭക്ഷണവും കഴിഞ്ഞു് പല ശാഖകളിൽനിന്നു് വന്നുചേർന്നിരുന്നവർ ഓരോരുത്തരായി മററുള്ളവർക്കു്പരിചയപ്പെടുത്തി. 19—ാംതീയതി ചൊവ്വാഴ്ച മുതൽ പ്രോഗ്രാം അനുസരിച്ചു് എല്ലാ കാര്യങ്ങളും നടന്നു. രാവിലെ 5. 30മുതൽ രാത്രി 10മണിവരെയുള്ള സമയത്തിൽ ഒരു മിനിററുപോലും വൃഥാ ചിലവിടാൻ കഴിയാത്തവിധത്തിലാണ് പ്രോഗ്രാം തയാറാക്കിയിരുന്നതു്.

ചൊവ്വാഴ്ചമുതൽ വെള്ളിയാഴ്ച ഉച്ചവരെ പൗലൂസ്അച്ചൻെറ ക്ലാസ്സുകൾ ഉണ്ടായിരുന്നു. സഭയും വേദപുസ്തകവും, സഭയും ക്രുദാശയും ഇവ സംബന്ധിച്ചുള്ള ക്ലാസ്സുകളായിരുന്നു. കുമ്പസാരം വി. കുർബാന ഈ ക്രുദാശകളെ സംബന്ധിച്ചു് അച്ചൻ വളരെ വിശദമായി പഠിപ്പിച്ചു.

വെള്ളിയാഴ്ച ഉച്ചകഴിഞ്ഞു് എല്ലാവരുംതന്നെ വി. കുമ്പസാരം നടത്തി. ശനിയാഴ്ച കുർബാന അനുഭവിച്ചു.

വെള്ളിയാഴ്ച വൈകുന്നേരം മുതൽ ബ: എം. വി. ജോർജ്ജ് ശെമ്മാശൻ കർത്താവിൻെറ ജീവചരിത്രം സംബന്ധിച്ചുള്ള ക്ലാസ്സുകൾ എടുത്തു.

26—ാം തീയതി ചൊവ്വാഴ്ച എല്ലാവരുംകൂടി ഓതറ മർത്തമറിയം മന്ദിരവും ദയറായും സന്ദർശിക്കുകയും രണ്ടു മണിക്കു് തിരിച്ചുപോരുകയുംചെയ്തു.

വ്യാഴാഴ്ച വി. കുർബാനയും ഭക്ഷണവുംകഴിഞ്ഞു് 11. 30 നോടുകൂടി എല്ലാവരും യാത്രയായി.

ബ: എം. സി. കുറിയാക്കോസ് റമ്പാച്ചൻ രണ്ടു പ്രാവശ്യം സ്ഥലത്തെത്തി ഞങ്ങളുടെ കാര്യങ്ങൾ അന്വേഷിക്കുകയും വ്യാഴാഴ്ച വി. കുർബാന അണയ്ക്കുകയും ആശീർവാദങ്ങൾ തന്നു് ഞങ്ങളെ യാത്ര അയയ്ക്കുകയും ചെയ്തു എന്നതു് പ്രോത്സാഹജനകവും സന്തോഷപ്രദവുമായ സംഗതിയാണ്.

ഒരു വിശാലമായ വീടും പരിസരങ്ങളും അതിലുള്ള സകല ഉപകരണങ്ങളും പൂർണ്ണസ്വാതന്ത്ര്യത്തോടെ നൽകിയ വല്യേത്തിൽ കുടുംബാംഗങ്ങളോടു് മർത്തമറിയം സമാജാംഗങ്ങൾ കടപ്പാടുള്ളവരാണ്.

14 ശാഖകളിൽ നിന്നു 29 അംഗങ്ങൾ സ്ഥിരതാമസക്കാരുണ്ടായിരുന്നു. കോട്ടയം, കുഴിമററം, പള്ളം മുതലായ സ്ഥലങ്ങളിൽ നിന്നു വന്നു സംബന്ധിച്ചുകൊണ്ടിരുന്നവരും ഉണ്ടായിരുന്നു. നിലയ്ക്കൽ പള്ളിയിൽ നിന്നു4പേർആദ്യാവസാനം പങ്കുകൊണ്ടിരുന്നു എന്നതു പ്രത്യേകം പ്രശംസാർഹമത്രെ.

ആവശ്യമായഎല്ലാ സഹായങ്ങളും ചെയ്തുതന്നബ. പട്ടച്ചേരിൽ അച്ചനോടുംഞങ്ങൾ നന്ദി നിറഞ്ഞവരായിരിക്കുന്നു.

സെക്രട്ടറി ഏലിയാമ്മ ചെറിയാൻ.

**യുവതീസമാജം സെക്രട്ടറി**

കുന്നംകുളം എം. ജി. എം. സംഘത്തിൻെറ കീഴിൽ നടത്തപ്പെടുന്നയുവതീസമാജത്തിൻെറ ഈ വർഷത്തെ സെക്രട്ടറിയായി ശ്രീമതി സി. തങ്കം വറുഗീസു് തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.


Edited Printed and published by The Rev. Fr. T. C. Jacob, at the M. M. Press, Kottayam.